

# മലങ്കര ഓർത്തഡോക്സ് സുറിയാനി സഭ
MALANKARA ORTHODOX SYRIAN CHURCH




Vol. 04 No. 52 | THE ONLINE OFFICIAL NEWS BULLETIN | 2021 November 27

**SEASON OF ANNUNCIATION** | **അറിയിപ്പുകാലം** | **ܥܕܢܐ ܕܣܘܒܪܐ**

| ܚܕܒܫܒܐ SUNDAY | ܬܪܝܢ ܒܫܒܐ MONDAY | ܬܠܬܐ ܒܫܒܐ TUESDAY | ܐܪܒܥܐ ܒܫܒܐ WEDNESDAY | ܚܡܫܐ ܒܫܒܐ THURSDAY | ܥܪܘܒܬܐ FRIDAY | ܫܒܬܐ SATURDAY |
|---|---|---|---|---|---|---|
| 28 ♪5 Mezalto St. Mary's Visit to Elizabeth Comme. of St Jacob Baradaeus, St. Dionysius Barsleebi | 29 ♪1 Comme. of St. Jacob of Serugh | 30 ♪5 Comme. of St. Andrew the Apostle | 1 ♪1 Beginning of Nativity Fast | 2 ♪5 | 3 ♪1 49th Mem. of Thoma Mar Dionysius ✠ (Pathanapuram Mt. Tabor Dayara) | 4 ♪5 Comme. of Martyrs St. Barbara, St. Juliana & St. John the Solitary SEASON OF ANNUNCIATION |



**കോട്ടയം പഴയ സെമിനാരിയിൽ നടന്ന പ. പൗലോസ് ദ്വിതീയൻ കാതോലിക്കാ ബാവാ അനുസ്മരണ സമ്മേളനത്തിൽ മേജർ ആർച്ച് ബിഷപ്പ് കർദ്ദിനാൾ മാർ ജോർജ് ആലഞ്ചേരി മുഖ്യപ്രഭാഷണം നടത്തുന്നു. ഫാ. ഡോ. ജോൺ തോമസ് കരിങ്ങാട്ടിൽ, ഫാ. ഡോ. റെജി മാത്യു, ഡോ. ഗീവർഗീസ് മാർ യൂലിയോസ്, പ. മാത്യൂസ് തൃതീയൻ കാതോലിക്കാ ബാവ, ഡോ. യൂഹാനോൻ മാർ ദിമിത്രിയോസ്, ഫാ. ജോബിൻ വർഗീസ് എന്നിവർ സമീപം.**

## ப. പൗലോസ് ദ്വിതീയൻ കാതോലിക്കാ ബാവ ഐക്യത്തിനും സംവാദത്തിനും കരുത്തു പകർന്ന പിതാവ്: മാർ ജോർജ് ആലഞ്ചേരി

കോട്ടയം: എക്യുമെനിക്കൽ രംഗത്ത് സഭകൾ തമ്മിലുള്ള ഐക്യത്തിനും സംവാദത്തിനും കരുത്തു പകർന്ന പിതാവായിരുന്നു പ. പൗലോസ് ദ്വിതീയൻ കാതോലിക്കാ ബാവ എന്ന് സീറോ മലബാർ സഭയുടെ മേജർ ആർച്ച് ബിഷപ്പ് കർദ്ദിനാൾ മാർ ജോർജ് ആലഞ്ചേരി പറഞ്ഞു. മലങ്കര സഭയുടെ സ്വാതന്ത്ര്യവും തനിമയും ദേശീയതയും സംരക്ഷിക്കുന്നതിനായി അദ്ദേഹം യത്നിച്ചു.

പഴയ സെമിനാരിയിൽ നടന്ന പ. പൗലോസ് ദ്വിതീയൻ കാതോലിക്കാ ബാവാ അനുസ്മരണ സമ്മേളനത്തിൽ മുഖ്യപ്രഭാഷണം നടത്തുകയായിരുന്നു അദ്ദേഹം. സെമിനാരി പ്രിൻസിപ്പാൾ ഇൻ ചാർജ് ഫാ.ഡോ.റെജി മാത്യു അദ്ധ്യക്ഷത വഹിച്ച സമ്മേളനം പ.മാത്യൂസ് തൃതിയൻ കാതോലിക്ക ബാവ ഉദ്ഘാടനം ചെയ്തു.

ഫാ.ഡോ. ജോൺ തോമസ് കരിങ്ങാട്ടിൽ, ഫാ.ഡോ.സജി അമയിൽ , പഴയ സെമിനാരി മാനേജർ ഫാ.ജോബിൻ വർഗീസ് എന്നിവർ പ്രസംഗിച്ചു.

പ. പൗലോസ് ദ്വിതീയൻ സ്മാരക എൻഡോവ്മെന്റിന്റെ ഉദ്ഘാടനവും ദീപ്തി മാഗസിന്റെ പ്രകാശനവും പ.ബാവ നിർവ്വഹിച്ചു.

രാവിലെ 8-ന് നടന്ന വി. മൂന്നിന്മേൽ കുർബ്ബാനയ്ക്ക് പ. കാതോലിക്കാ ബാവ മുഖ്യ കാർമ്മികത്വം വഹിച്ചു. ഡോ.യൂഹാനോൻ മാർ ദിമിത്രിയോസ്, ഡോ. ഗീവർഗീസ് മാർ യൂലിയോസ് എന്നിവർ സഹകാർമ്മികരായിരുന്നു.



**പരിശുദ്ധ ബസേലിയോസ് മാർത്തോമാ മാത്യൂസ് ത്രിതീയൻ കാതോലിക്കാ ബാവായ്ക്ക് തിരുവനന്തപുരത്തു മലങ്കര കത്തോലിക്കാ സഭ സ്വീകരണം നൽകി.**




## പൗലോസ് മാർ ഗ്രീഗോറിയോസ് മാനവിക കാഴ്ചപ്പാട് പകർന്ന മഹാ ഗുരു

കോട്ടയം: പാശ്ചാത്യ-പൗരസ്ത്യ ദർശനങ്ങൾക്ക് മാനവിക കാഴ്ചപ്പാട് പകർന്ന മഹാ ഗുരുവായിരുന്നു പൗലോസ് മാർ ഗ്രീഗോറിയോസ് എന്ന് ഇന്ത്യൻ ഫിലസോഫിക്കൽ കോൺഗ്രസ് ജനറൽ സെക്രട്ടറി ഡോ.എസ്. പനീർ സെൽവം പറഞ്ഞു. പൗലോസ് മാർ ഗ്രീഗോറിയോസ് ചരമ രജത ജൂബിലി പ്രഭാക്ഷണം നടത്തുകയായിരുന്നു അദ്ദേഹം.

ഉത്തരാധുനിക ചിന്തകൾക്ക് സമകാലിക വ്യാഖ്യാനം നൽകി കാലത്തിനു മുമ്പേ സഞ്ചരിച്ച മഹാ വ്യക്തിത്വമാണ് പൗലോസ് മാർ ഗ്രീഗോറിയോസ്. ഭാരതത്തിലെ ക്രിസ്തീയ ദാർശനികർക്ക് അർഹമായ അംഗീകാരം പൊതു സമൂഹം നൽകിയിട്ടില്ല എന്നും പനീർ സെൽവം പറഞ്ഞു. സോപാന അക്കാദമി ഡയറക്ടർ ഫാ. ഡോ. കെ. എം. ജോർജ് പ്രസംഗിച്ചു. ഡോ. പൗലോസ് മാർ ഗ്രീഗോറിയോസിന്റെ ഹുമൻ പ്രസൻസ് എന്ന ഗ്രന്ഥത്തിന്റെ വിവർത്തനമായ മനുഷ്യ സാന്നിധ്യം എന്ന കൃതി പ. ബാവ പ്രകാശനം ചെയ്തു.

Published by Dr. Geevarghese Mar Yulios Metropolitan on behalf of MOSC Media Department



മലങ്കര ഓർത്തഡോക്സ് സുറിയാനി സഭ

MALANKARA ORTHODOX SYRIAN CHURCH





ആരാധനാ കലണ്ടർ

# വിശുദ്ധ വനിതകളുടെ സത്- സംഘത്തിൽ ഗർഭലോകത്ത് സുവിശേഷീകരണവും വി. മാമോദീസായും ആരംഭിക്കുന്നു


### ഡോ. ഗീവർഗീസ് മാർ യൂലിയോസ്




വചനത്തെ ഗർഭം ധരിച്ച വി. കന്യക യെഹൂദ്യ പട്ടണത്തിലെ യൂദ പർവ്വതത്തിൽ സഖര്യാ പുരോഹിതന്റെ ഭവനത്തിലെത്തി ഏലിശുബായെ വന്ദനം ചൊല്ലി മൂന്ന് മാസത്തോളം അവർ ഒന്നിച്ച് താമസിക്കുന്ന സംഭവമാണല്ലോ (വി. ലൂക്കോസ് 1:39-56) ഈ ആഴ്ചയിലെ ധ്യാനചിന്ത. സന്ദർശന ഞായറാഴ്ച (Visitation Sunday) എന്ന പേരിൽ ക്രൈസ്തവലോകം മുഴുവനും ഏറെ പ്രാധാന്യം ഈ ദിവസത്തിന് നൽകുന്നു. പൗരസ്ത്യ സഭാപിതാക്കന്മാർ വി. ഗ്രന്ഥത്തിന്റെ അടിസ്ഥാനത്തിൽ അതീവ രഹസ്യമായ അനേകം അനുഭവങ്ങളാണ് ഈ ദിവസത്തിൽ ധ്യാനിക്കുന്നത്.

രാജകീയ പുരോഹിതവർഗ്ഗവും വിശുദ്ധ ജനവുമായി യഹോവയാൽ തിരഞ്ഞെടുക്കപ്പെട്ട് നിയോഗിക്കപ്പെട്ട ഒരു സമൂഹത്തിന് ആ സ്ഥാനം നഷ്ടപ്പെടുമെന്നും പകരം അവനിൽ വിശ്വസിക്കുന്ന ഏവർക്കും അത് ലഭ്യമായി തീരുമെന്നുമുള്ള സാർവ്വത്രിക സന്ദേശം ഈ സന്ദർശനത്തിൽ വ്യക്തമാകുന്നു. ഒരു പാത്രം പായസത്തിനു വേണ്ടി ജ്യേഷ്ഠാവകാശം സഹോദരന് വിട്ടുകളഞ്ഞ ഏശാവിൽ നിന്നും പിതാവിന്റെ അനുഗ്രഹവും എടുക്കപ്പെട്ട് ആയത് യാക്കോബിന് നൽകപ്പെടുന്ന സന്ദർഭമാണ് ഈ ദിവസത്തെ ആദ്യവായന (ഉല്പത്തി 27:22-40) എന്നത് ശ്രദ്ധേയം. ഏലിശുബായും ഗർഭലോകത്തെ വി. യോഹന്നാനും പഴയനിയമത്തിലെ അവശേഷിക്കുന്ന നന്മയുടെ പ്രതീകവും വി. മറിയാമും ജഡം ധരിച്ച വചനവും പുതിയനിയമത്തിന്റെയും വചനഘോഷണത്തിന്റെയും ആരംഭവുമായി മനസ്സിലാക്കാം.

പഴയനിയമത്തിന്റെ പൂർത്തീകരണവും നിർവ്വഹണവുമായ പുതിയനിയമം യഹൂദാ പുരുഷന്മാരോടും യെരുശലേം നിവാസികളോടും കാലത്തികവിൽ പ്രസംഗിക്കപ്പെടുമെന്നത് യിരിമ്യാ പ്രവാചകനിലൂടെ യഹോവ അരുളിച്ചെയ്തതാണ് (യിരിമ്യാ 11:1-8). വി. മറിയാം നസ്രേത്തിൽ നിന്നും 'ബദ്ധപ്പെട്ട് യെരുശലേമിൽ യൂദ് പർവ്വതത്തിലെത്തി' എന്നത് കേവലം യാദൃച്ഛികമല്ല. അവിടെ പ്രസംഗിക്കപ്പെടുന്ന വചനം കേൾക്കുന്നവൻ ദൈവജനമായി ഭവിക്കുകയും കേൾക്കാത്തവൻ ശപിക്കപ്പെടുമെന്നും പ്രവാചകനിലൂടെ കൃത്യമായി വെളിപ്പെടുത്തുന്നു. മറിയയുടെ വന്ദനസ്വരം ഏലിശുബാ കേട്ടപ്പോൾ അവളിലെ ഗർഭം പരിശുദ്ധാത്മാവിൽ നിറഞ്ഞ് തുള്ളിച്ചാടി! അതാണ് യോഹന്നാൻ സ്നാപകന്റെ വി. മാമോദീസായെന്നും അവിടെയാണ് അദ്ദേഹത്തിന് സ്ത്രീയിൽ നിന്നും മാനുഷികമായി ജനിച്ചവരിലെ ഔന്നത്യം ലഭിച്ചതെന്നും അവിടെയാണ് യോഹന്നാൻ പുതിയനിയമത്തിന്റെ പ്രഥമ പുരോഹിതനായി അഭിഷിക്തനാകുന്നതെന്നുമൊക്കെ സഭാപിതാക്കന്മാർ വേദശാസ്ത്ര അടിസ്ഥാനത്തിൽ വ്യാഖ്യാനിച്ചിരിക്കുന്നത് ഈ ദിവസത്തെ പ്രത്യേക പ്രാർത്ഥനകളിൽ കാണാം. പാലും തേനും ഒഴുകുന്ന ദേശമെന്നത് ക്രിസ്തുവിൽ ആരംഭിക്കുന്ന ദൈവരാജ്യമാണെന്നും വിവക്ഷിക്കപ്പെടുന്നു. ഈ മഹൽ സംഭവത്തിന്റെ ആരംഭം യെശയ്യാവ് ദർശിച്ചിരിക്കുന്നത് (യെശയ്യാ 6:1-11) വായിച്ചതിനു ശേഷമാണ് അന്നത്തെ വി. കുർബാന - പുതിയനിയമ - ആരംഭിക്കുന്നത്. യാഗപീഠത്തിൽ നിന്നും എടുക്കപ്പെട്ട് അധരത്തിൽ തൊടുവിക്കപ്പെടുന്ന കനൽ പ. സഭയിൽ - മറിയമിൽ - യാഥാർത്ഥ്യമായിരിക്കുന്ന ക്രിസ്തുവിന്റെ സജീവ സാന്നിദ്ധ്യമായ വി. കൂദാശകളെയാണ് സൂചിപ്പിക്കുന്നത്. അത് സ്വീകരിക്കപ്പെടുന്നതോടെ യോഹന്നാൻ പ. സഭയിൽ ആരംഭിക്കുന്ന സുവിശേഷഘോഷണത്തിലൂടെയുള്ള വെടിപ്പാക്കലിന്റെയും (പ്രകാശിപ്പിക്കൽ) ശുദ്ധീകരണത്തിന്റെയും (കൂദാശാജീവിതം) ആചാര്യനായി മാറ്റപ്പെടുന്നു!

ഇപ്പോൾ ജനിച്ച ശിശുവിനെപ്പോലെ വചനമെന്ന മായമില്ലാത്ത പാൽ കുടിക്കുന്ന അനുഭവമായിട്ടാണ് പ. പത്രോസ് ശ്ലീഹാ ഈ സംഭവത്തെ ഉപമിക്കുന്നത്. ക്രിസ്തുവാകുന്ന മൂലക്കല്ലിൽ പ. സഭ ആത്മികഗൃഹമായി പണിയപ്പെടുന്ന പ്രക്രിയയുടെ ആരംഭം സീയോനിലെ ഈ സന്ദർശനത്തിൽ തിരി കൊളുത്തുന്നു. അന്ധകാരത്തിൽ നിന്നും തന്റെ അത്ഭുതപ്രകാശത്തിലേയ്ക്ക് നിങ്ങളെ വിളിച്ചവന്റെ സൽഗുണങ്ങളെ ഘോഷിപ്പാനുള്ള രക്ഷാദൗത്യത്തിലേയ്ക്കാണ് അവൻ രാജകീയ പുരോഹിത വർഗ്ഗവും വിശുദ്ധ വംശവും സ്വന്ത ജനവുമായി നമ്മെ കൂട്ടിച്ചേർക്കുന്നത്.

യോഹന്നാനിൽ നിന്നും പ. ശ്ലീഹന്മാരിലൂടെ വി. പൗലോസ് ശ്ലീഹായിലെത്തി റോമരോട് സുവിശേഷിക്കപ്പെടുന്ന വാക്കുകളും ധ്യാനിക്കപ്പെടുന്നു. ജഡം സംബന്ധിച്ച് ദാവീദിന്റെ സന്തതിയിൽ - മറിയമിൽ - നിന്നും ജനിക്കുകയും മരിച്ചിട്ട് ഉയിർത്തെഴുന്നേല്ക്കുകയാൽ വിശുദ്ധിയുടെ ആത്മാവ് സംബന്ധിച്ച് ദൈവപുത്രൻ എന്ന് ശക്തിയോടെ നിർണ്ണയിക്കപ്പെടുകയും ചെയ്തവനിൽ രക്ഷയുടെ സാർവ്വത്രിക ഭാവം യെരുശലേമിൽ ആരംഭിച്ച് ലോകത്തിന്റെ അറ്റത്തോളം വ്യാപരിക്കുന്നു. പഴയ-പുതിയ നിയമ വായനകളിൽ നിന്നും ഇത്രയും ഒരുക്കിയശേഷം ആരാണ് വി. കന്യകയെന്നും സന്ധ്യയുടെയും പ്രഭാതത്തിന്റെയും സുവിശേഷ ഭാഗങ്ങളിലൂടെ ധ്യാനിക്കപ്പെട്ട ശേഷമാണ് വി. ലൂക്കോസ് കൃപയും സത്യവും കൂടിക്കാണുന്ന അത്ഭുത നിമിഷമായി യൂദ് പർവ്വതത്തിലെ സന്ദർശനം അവതരിപ്പിക്കുന്നത്.

പൗരസ്ത്യ സഭാ വിജ്ഞാനീയ പ്രകാരമുള്ള വേദവ്യാഖ്യാനങ്ങളിൽ ഏറെ ചർച്ച ചെയ്യപ്പെടുന്ന വേദഭാഗമാണ് വി. ലൂക്കോസിന്റെ സുവിശേഷം ഒന്നാം അദ്ധ്യായം; പ്രത്യേകിച്ചും 26 മുതലുള്ള വാക്യങ്ങൾ. "കൃപ നിറഞ്ഞ മറിയമേ നിനക്കു സമാധാനം. ..." എന്ന അതിശക്തമായ മദ്ധ്യസ്ഥ പ്രാർത്ഥന മുതൽ മറിയ പ്രസവിച്ചത് ദൈവത്തെയാണെന്നും ശിശുസ്നാനം വേദപുസ്തകാധിഷ്ഠിതമാണെന്നും തുടങ്ങി അനേകം വിശ്വാസ സത്യങ്ങൾ ഇവിടെ വെളിപ്പെട്ടിരിക്കുന്നു. അവയുടെ മകുടാവസ്ഥയാണ് പരിശുദ്ധാത്മാവിൽ നിറഞ്ഞ് യോഹന്നാൻ ഗർഭസ്ഥ ലോകത്ത് തുള്ളിച്ചാടുന്ന അനുഭവം. കൃപയുടെ നിറവിൽ ക്രിസ്തുവിന്റെ മർത്തീകരണവും സത്യത്തിന്റെ നിറവിൽ വി. യോഹന്നാൻ അതിന്റെ സാക്ഷീകരണവും നിർവ്വഹിക്കപ്പെടുന്നു.

പുരോഹിത പത്നിയെന്ന സമുന്നതസ്ഥാനം, വാർദ്ധക്യത്തിലെ അമ്മ അഥവാ ആറു മാസം ഗർഭിണി (അവൾ ശരീരപ്രകാരം ക്ഷീണിതയായിരിക്കാം, എന്നാൽ ആത്മാവിൽ ഉല്ലസ്സിതയാണ്) എന്നിങ്ങനെ ഏറെ ബഹുമാനിക്കപ്പെടേണ്ടവളായിരിക്കെ കന്യകാത്വം മാറാത്ത പ്രായത്തിൽ പുരുഷനെ അറിയാതെ ഗർഭം ധരിക്കപ്പെട്ട് ലോകപ്രകാരം ഏറെ പരിഹാസിതയാകേണ്ടവളായ മറിയയെ എഴുന്നേറ്റ് ആദരപൂർവ്വം സ്വീകരിക്കുന്ന ഏലിശുബായുടെ ചിത്രം മനോഹരമാണ്. മാതൃഭാവത്തിന്റെ ഉത്തമ മാതൃകയാണ് ഈ അമ്മ. അമ്മയുടെ ആനന്ദം കുഞ്ഞിലേയ്ക്കും പടരുമെന്ന മനഃശാസ്ത്ര സത്യം ഇവിടെ ഓർക്കണം. ലോകപ്രകാരം പരിഹാസ്യപാത്രമാകേണ്ട വി. മറിയാമിനെ സ്വീകരിച്ച് കൂടെ നിർത്തി ധൈര്യപ്പെടുത്തുന്നു; മറിയമാകട്ടെ ഈ വൃദ്ധ മാതാവിനെ ശുശ്രൂഷിച്ച് മൂന്ന് മാസത്തോളം കൂടെ പാർക്കുന്നു. മഹത്തുക്കളുടെ സത് സംഘത്തിന് ഇതിലും ഉദാത്തമായ ഒരു മാതൃക വിശ്വസാഹിത്യത്തിൽ മറ്റെങ്ങും ദർശിതമല്ല.

മൂന്നു മാസം നീണ്ടു നിന്ന ഈ സന്ദർശനകാലത്തിൽ ഈ അമ്മമാർ ദർശിച്ച വലിയ സ്വപ്നങ്ങളുടെ സാക്ഷാത്കാരമാണ് അവരുടെ മക്കളിലൂടെ ലോക ചരിത്രത്തെ തന്നെ മാറ്റി മറിച്ചത് എന്ന് ചിന്തിക്കുന്നതിൽ തെറ്റില്ല. നല്ല സ്വപ്നങ്ങൾ കാണുന്ന അമ്മമാർക്കേ പ്രപഞ്ചത്തിന് പ്രയോജനപ്പെടുന്ന മക്കൾ ജനിക്കുകയുള്ളു.

'മറിയം പറഞ്ഞതെന്തെന്നാൽ...' എന്ന് ആരംഭിക്കുന്ന ഭാഗം (46-55) ഈ സന്ദർശന പർവ്വത്തിന്റെ ആകെത്തുകയാണ്. വി. ലൂക്കോസ് ഇത് വി. മാതാവിൽ നിന്നും നേരിട്ട് കേട്ടതാണെന്ന് സാക്ഷിക്കുന്നു. ദൈവം തന്നിൽ അവതരിച്ചതിനാൽ 'സർവ്വ തലമുറകളും തന്നെ ഭാഗ്യവതി എന്ന് വാഴ്ത്തും' എന്ന് പ. സഭയുടെ അമ്മയായ വി. മറിയം പ്രഖ്യാപിക്കുന്നു. അതുകൊണ്ടാണ് 'അമ്മയെ അറിയാത്തവർ ക്രിസ്തുവിൽ അവതരിച്ച ദൈവത്തെ അറിയുന്നില്ല' എന്ന് പ. സഭ അസന്നിഗ്ധമായി പറയുന്നത്. ക്രിസ്തുവിൽ ആരംഭിക്കുന്ന സാർവ്വത്രിക ദൈവനീതി എന്തെന്നും വി. മറിയം ഇവിടെ വെളിപ്പെടുത്തുന്നുണ്ട്.

"പ്രകൃത്യാ സുഗ്രാഹ്യനല്ലാത്ത നീ നിർമ്മിത ശരീരത്തിൽ സുഗ്രാഹ്യനായി. നിന്റെ മനുഷ്യാവതാരം ബുദ്ധിക്കും ആലോചനയ്ക്കും അതീതമാകുന്നു. നിന്റെ വിനയത്തെ വർണ്ണിപ്പാൻ നാവിനും വചനത്തിനും സാദ്ധ്യമല്ല. ദൈവമായ നീ മനുഷ്യനായി. അത്യുന്നതനായ നീ ഭൂമിയിൽ മനുഷ്യനായി കാണപ്പെട്ടു. ഉദരങ്ങളിൽ ഉരുവാക്കുന്നവനായ നീ സ്വയം ഉദരത്തിൽ നിന്നും ശിശുവായി ജനിച്ചു. ..." എന്നിങ്ങനെ പോകുന്നു ഈ ദിവസത്തെ പ്രാർത്ഥന.

പ. റൂഹായാൽ കന്യകമറിയാമിൽ നിന്നും ശരീരം ധരിക്കുകയും വി. യോഹന്നാൻ 'ലോകത്തിന്റെ പാപം ചുമക്കുന്ന ദൈവത്തിന്റെ കുഞ്ഞാട്' എന്ന് എന്ന് സാക്ഷിക്കുകയും ചെയ്ത രക്ഷകനെ കണ്ട് വണങ്ങി രാജ്യത്തിന്റെയും പ്രവാചകത്വത്തിന്റെയും പൗരോഹിത്യത്തിന്റെയും അടയാളങ്ങളായ പൊന്നും മൂരും കുന്തുരുക്കവും കാഴ്ച വച്ച് വണങ്ങുവാനുള്ള യാത്രയാകുന്ന വി. യൽദോ നോമ്പിലൂടെ നക്ഷത്ര ദർശനങ്ങളുടെ പ്രകാശത്തിൽ വിശ്വസിച്ചുകൊണ്ട് മുന്നേറുവാൻ ഈ ദിവസങ്ങളിൽ നമുക്കും കർത്താവ് ഇടയാക്കട്ടെ; സ്ത്രീകളിൽ വാഴ്ത്തപ്പെട്ടവളായ അമ്മയുടെ മാദ്ധ്യസ്ഥം നമുക്കും തുണയാകട്ടെ. ❑

# മലങ്കരസഭയുടെ സ്വതന്ത്രമായ വളർച്ചയുടെ നാഴികക്കല്ലുകൾ

## ഡോ. പോൾ മണലിൽ

മലങ്കര ഓർത്തഡോക്സ് സുറിയാനി സഭയുടെ തദ്ദേശിയ ഭരണസ്വരൂപവും ആ ഭരണവ്യവസ്ഥിതിയിൽ കാലക്രമേണ ഉണ്ടായ ജനാധിപത്യപരമായ വളർച്ചാവികാസവും സമഗ്രമായി അടയാളപ്പെടുത്തുന്ന അതിവിശിഷ്ടമായൊരു ഗ്രന്ഥമാണ് ഡെറിൻ രാജുവും ജോയ്സ് തോട്ടയ്ക്കാടും ചേർന്നു രചിച്ച 'മലങ്കര സുറിയാനി ക്രിസ്ത്യാനി അസോസിയേഷൻ: ചരിത്രം, രേഖകൾ.' അപ്പോസ്തോലിക കാലം മുതൽ സഭയിൽ നിലനിന്നിരുന്ന ജനാധിപത്യപരമായ ശൈലിയെ പിൻപറ്റി മലങ്കരസഭയിൽ ആദിമ നൂറ്റാണ്ട് മുതൽ ഉണ്ടായിരുന്ന ഭരണപാരമ്പര്യത്തിന്റെ പടവുകളിലേക്കും ഏടുകളിലേക്കും കടന്നുചെല്ലുന്ന ഈ പ്രൗഢ ഗ്രന്ഥം മലങ്കര സുറിയാനി ക്രിസ്ത്യാനി അസോസിയേഷന്റെ ചരിത്രം മാത്രമല്ല മലങ്കരസഭയുടെ സ്വതന്ത്രമായ വളർച്ചയുടെ നാഴികക്കല്ലുകൾ കൂടിയാണ് അവതരിപ്പിക്കുന്നത്.

മലങ്കര നസ്രാണികൾ ഒരു ജാതിയായി നിലനിന്നിരുന്ന കാലത്തു അതിനെ നയിച്ച ജാതിക്കുകർത്തവ്യനിൽ നിന്നു അർക്കദിയാക്കോൻ പാരമ്പര്യത്തിലേക്കും മാർത്തോമ്മാ മെത്രാൻ പാരമ്പര്യത്തിലേക്കും മലങ്കര മെത്രാപ്പോലീത്താ പാരമ്പര്യത്തിലേക്കും നൂറ്റാണ്ടുകൾകൊണ്ട് നടന്നുകയറിയ മലങ്കര സഭ, സ്വതന്ത്രമായ കാതോലിക്കേറ്റിന്റെ കീഴിൽ വ്യവസ്ഥാപിതമായൊരു ഭരണഘടനയുടെ അടിസ്ഥാനത്തിൽ വളർന്നു പന്തലിച്ചു കാതോലിക്കായും മലങ്കര മെത്രാപ്പോലീത്തായും കൂടി ഏകമുഖമായി മാർത്തോമ്മൻ പാരമ്പര്യത്തിൽ വർത്തിക്കുന്ന സുസ്ഥിരവും സുദൃഢവുമായ ഒരു ഭരണശൈലിയിൽ പരിലസിക്കുന്ന അവസ്ഥയിൽ, മലങ്കര നസ്രാണികളുടെ ജനാധിപത്യപരമായ അധികാരാവകാശങ്ങളുടെ ഈറ്റില്ലമായ മലങ്കരസഭയുടെ മൗലികമെന്നു വിശേഷിപ്പിക്കാവുന്ന ഒരു 'പാർലമെന്റി'ലേക്കാണ് ഈ തദ്ദേശിയസഭ വളർന്നുവന്നിരിക്കുന്നതെന്നു രേഖപ്പെടുത്തുന്ന അനന്യസാധാരണമായ ചരിത്രങ്ങളുടെ സമാഹാരമാണ് ഡെറിൻ രാജുവും ജോയ്സ് തോട്ടയ്ക്കാടും കൂടി ഇവിടെ ചമച്ചൊരുക്കിയിരിക്കുന്നത്. എപ്പിസ്കോപ്പസിയും ഡമോക്രസിയും പരസ്പരം ചേർന്നും ഇണങ്ങിയും സമന്വയിച്ചും ദൃഢപ്പെട്ടും ഇരിക്കുന്ന മലങ്കരസഭയുടെ ഭാസുരമായ കാലഘട്ടങ്ങൾ ഒന്നൊന്നായി മലങ്കര അസോസിയേഷൻ ചരിത്രത്തിന്റെ നാൾവഴികളിലൂടെ പ്രകാശിപ്പിക്കപ്പെടുന്നു.

'മലങ്കര സുറിയാനി ക്രിസ്ത്യാനി അസോസിയേഷൻ: ചരിത്രം, രേഖകൾ' എന്ന പുസ്തകം മലങ്കര സഭാചരിത്രത്തിന്റെ ഒരു പരിച്ഛേദം കൂടിയാണ്. ഒരു തദ്ദേശിയ സഭയായി വളർന്നുവന്ന ഓർത്തഡോക്സ് സഭ, അതിന്റെ സ്വത്വത്തിലും സ്വരൂപത്തിലും വളർന്നുവരവെയായിരുന്നല്ലോ പോർട്ടുഗീസുകാരുടെ ആഗമനം. തുടർന്നു പോർട്ടുഗീസ് ആധിപത്യകാലത്തായിരുന്നു ഉദയംപേരൂർ 'സുന്നഹദോസ്' എന്നു വിളിക്കുന്ന ഉദയംപേരൂർ സമ്മേളനം (1599) നടക്കുന്നത്. ഈ സമ്മേളനം മുതൽ ഏറ്റവും ഒടുവിൽ 2021-ൽ പരുമലയിൽ നടന്ന മലങ്കര അസോസിയേഷൻ വരെയുള്ള മലങ്കര പള്ളിയോഗങ്ങളുടെ ചരിത്രമാണ് ഡെറിൻ രാജുവും ജോയ്സ് തോട്ടയ്ക്കാടും ഈ പുസ്തകത്തിൽ സ്വരൂപിച്ചവതരിപ്പിക്കുന്നത്. അത്യന്തം ക്ലേശകരമെന്നു വിശേഷിപ്പിക്കേണ്ട ഒരു ചരിത്രദൗത്യമാണ് ഇവർ ഏറ്റെടുത്തതെന്നു ആമുഖമായി പറയട്ടെ. മലങ്കരസഭയുടെ ഭരണചരിത്രത്തിന്റെയും അതിന്റെ മൗലികതയുടെയും നാൾവഴികളാണ് ഇതിലൂടെ ഗ്രന്ഥകാരന്മാർ വെളിപ്പെടുത്തിയിരിക്കുന്നത്.

ഈ പുസ്തകത്തിന്റെ ഉള്ളടക്കത്തിലേക്കു കടക്കും മുമ്പ് വ്യക്തമാക്കേണ്ട ഒരു കാര്യം, മലങ്കരസഭയുടെ ജനാധിപത്യശൈലിയുടെ തുടക്കവും തുടർച്ചയും എവിടെ സമാരംഭിക്കുന്നുവെന്ന കാര്യമാണ്. ആർച്ച് ബിഷപ്പ് മെനെസിസിനു ഹിതകരമായ തീരുമാനങ്ങൾ എടുക്കാൻവേണ്ടി വിളിച്ചുകൂട്ടിയ ഒരു സമ്മേളനമായിരുന്നു ഉദയംപേരൂരിൽ നടന്നതെങ്കിലും അതിനു അദ്ദേഹം അവലംബിച്ച മാർഗ്ഗം മലങ്കരയിലെ പള്ളികളുടെ പ്രതിനിധികളെ വിളിച്ചുവരുത്തി പ്രാതിനിധ്യസ്വഭാവമുള്ള വേദി ഒരുക്കിക്കൊണ്ടുള്ള ജനാധിപത്യശൈലിയിലുള്ള ഒരു നടപടിക്രമമായിരുന്നു.




ആർച്ച് ബിഷപ്പ് മെനെസിസ് അങ്ങനെ ചെയ്തതു എന്തുകൊണ്ടായിരുന്നു? മെനെസിസിനു അന്നു പരിചയമുള്ള ഭരണശൈലി പ്രൊപ്പഗാന്താഭരണവും പാദ്രുവാദോ ഭരണവുമായിരുന്നു. പോർട്ടുഗീസ് രാജാവും മാർപാപ്പായും തമ്മിലുണ്ടായിരുന്ന ഉടമ്പടിപ്രകാരം ഭാരതത്തിലെ മതഭരണം അന്ന് പോർട്ടുഗീസ് രാജാവിൽ നിക്ഷിപ്തമായിരുന്നു. അതിനാൽ രാജാവിന്റെ കീഴിലായിരുന്നു മെനെസിസ് (ആർച്ച് ബിഷപ്പ് ഡോ. അലക്സിയോ ഡി മെനെസിസ്) ഇവിടെ നടത്തിയ മതപ്രവർത്തനങ്ങൾ. രാജാവിനു മാർപാപ്പാ നൽകിയ മതാധികാര അവകാശമായിരുന്നു 'പാദ്രുവാദോ' ഭരണം. മാർപാപ്പായുടെ നേരിട്ടുള്ള ഭരണത്തിൽ അന്നുണ്ടായിരുന്ന ഒരു വിശ്വാസപ്രചാരണ സംഘമായിരുന്നു 'പ്രൊപ്പഗാന്താ.' മിഷനറി പ്രദേശങ്ങളിൽ അന്ന് കത്തോലിക്കാ സഭ ഭരണം നടത്തിയിരുന്നതു മാർപാപ്പായുടെ കീഴിലുള്ള ഈ വിശ്വാസ പ്രചാരണസംഘം വഴിയായിരുന്നു. അതായിരുന്നു അന്നത്തെ പ്രൊപ്പഗാന്താ ഭരണം. കേരളത്തിൽ ആദ്യം പാദ്രുവാദോ ഭരണവും പിന്നീട് കർമ്മലീത്താ-കപ്പൂച്ചിൻ സന്യാസ സഭകളുടെ ചുമതലയിൽ പ്രൊപ്പഗാന്താ ഭരണവും ഉണ്ടായിരുന്നു. ഈ രണ്ടു ഭരണസംവിധാനങ്ങളിലും ജനാധിപത്യശൈലി ഉണ്ടായിരുന്നില്ല.

ഉദയംപേരൂരിൽ സമ്മേളനം വിളിച്ചുകൂട്ടാൻ മെനെസിസ് അവലംബിച്ച മാർഗം അതിനാൽ തദ്ദേശിയ നസ്രാണികളുടെ പരമ്പരാഗത ശൈലിയിലുള്ള പള്ളിയോഗം മുൻനിർത്തിയായിരുന്നു. ആദിമ നൂറ്റാണ്ടുകളിൽ മാർത്തോമ്മാ നസ്രാണികളുടെയും അതിനെ നയിച്ചിരുന്നവരുടെയും ശക്തിസ്രോതസ്സ് പള്ളിയോഗമായിരുന്നു. പള്ളിപ്രതിപുരുഷന്മാർ ചേർന്നുള്ള ഒരു ഭരണവ്യവസ്ഥിതിയിലായിരുന്നു തദ്ദേശിയ സഭ വളർന്നുവന്നിരുന്നത്.

കേരളീയ സംസ്കൃതിയിൽ നിന്നു രൂപം കൊണ്ടതാണ് പള്ളിയോഗങ്ങൾ. മാർത്തോമ്മാ ക്രിസ്ത്യാനികളുടെ തനിമയെ സൂചിപ്പിക്കുന്ന പള്ളിയോഗം കേരളത്തിലെ 'സവർണ്ണ' കേന്ദ്രീകൃത സാമൂഹിക വ്യവസ്ഥിതിയുടെ സ്വാധീനത്തിൽ നിന്നും സ്വാംശീകരിച്ചതാണെന്നു തെറ്റായ ധാരണ ചരിത്രത്തിൽ

കടന്നു കൂടിയിട്ടുണ്ട്. എ.ഡി. ഒന്നു മുതൽ അഞ്ചു വരെയുള്ള സംഘകാലത്തു കേരളത്തിൽ ക്രിസ്തുമതം വളർന്നതു സവർണ്ണജാതിയിലൂടെ ആണെന്നാണ് പാരമ്പര്യം. എന്നാൽ ആരായിരുന്നു അന്നത്തെ സവർണ്ണർ? നമ്പൂതിരിയോ ബ്രാഹ്മണനോ, അതോ മറ്റു മേൽജാതിയോ?

ക്രിസ്തുവർഷത്തിന്റെ പ്രാരംഭകാലത്തു കേരളത്തിലെ പ്രബല ജാതികൾ ദ്രാവിഡർ ആയിരുന്നു. ഈ പ്രബലരായിരുന്നു അന്നത്തെ 'സവർണ്ണർ' എന്നതു ഒരു ചരിത്രസത്യമാണ്. ഇവരെ അവർണ്ണരാക്കിയതു പിൽക്കാലത്തു കുടിയേറിയ ആര്യന്മാർ ആയിരുന്നു. ആദിമ നൂറ്റാണ്ടുകളിൽ ആര്യന്മാരുടെ കുടിയേറ്റം ഒറ്റപ്പെട്ട രീതിയിൽ മാത്രമേ ഉണ്ടായിരുന്നുള്ളു. കേരളത്തിൽ ആര്യന്മാരുടെ കുടിയേറ്റം എട്ടു മുതൽ പതിനൊന്നു വരെയുള്ള നൂറ്റാണ്ടുകളിലാണ് ശക്തമായി നടന്നിട്ടുള്ളത്. ആര്യന്മാരുടെ കുടിയേറ്റം ശക്തമായതിനാൽ പിൽക്കാലത്തു ജാതീയമായ പ്രബലതയും പ്രാമുഖ്യവും അവർക്കു ലഭിച്ചു. സവർണ്ണർ എന്നാൽ ബ്രാഹ്മണർ എന്ന സങ്കല്പം അങ്ങനെ വന്നുചേർന്നതാണ്. അതിനാൽ കേരളത്തിലെ നസ്രാണികൾക്കു പരമ്പരാഗതമായി ഉണ്ടായിരുന്ന ജനാധിപത്യശൈലിയിലുള്ള ഭരണക്രമങ്ങൾ ആരുടേതാണ്? ആ ഭരണക്രമങ്ങൾ ഇവിടെ ആര്യന്മാരുടെ കുടിയേറ്റത്തിനു മുമ്പുള്ള കാലം മുതൽ ഉണ്ടായിരുന്നുവെന്നു തീർച്ചയായും അനുമാനിക്കാം. ആ പാരമ്പര്യം തദ്ദേശിയമായി വളർന്നുവന്ന ദ്രാവിഡ പാരമ്പര്യമാണ്.

അപ്പോൾ എ.ഡി. ഒന്നു മുതൽ എട്ടു വരെയുള്ള നൂറ്റാണ്ടുകളിൽ കേരളത്തിലെ ജാതി സമൂഹത്തിൽ നിലനിന്നിരുന്ന 'ജനാധിപത്യ' ഭരണശൈലികൾ എന്തൊക്കെയാണ്? ഒരു ജാതിയായി ജാതിത്തലവന്മാരുടെ കീഴിൽ വളർന്നുവന്ന നസ്രാണി സമൂഹത്തിലെ ഭരണവ്യവസ്ഥിതികൾ എങ്ങനെയാണ് വ്യതിരിക്തമായി രൂപപ്പെട്ടുവന്നത്? ഇതെല്ലാം അന്വേഷിക്കുമ്പോഴാണ് 'മലങ്കര സുറിയാനി ക്രിസ്ത്യാനി  അസോസിയേഷൻ: ചരിത്രം, രേഖകൾ' എന്ന ഗ്രന്ഥത്തിനു കേരളചരിത്രത്തിൽ ഒരു സ്ഥാനം ലഭിക്കുന്നത്.

അഞ്ചാം നൂറ്റാണ്ട് വരെയുള്ള സംഘകാലത്തു കേരളത്തിലെ ഗ്രാമീണരെ നിയന്ത്രിച്ചിരുന്നതു മൺട്രങ്ങളായിരുന്നു. സംഘകാലത്തെ പ്രധാനപ്പെട്ട വ്യവസ്ഥിതിയായിരുന്നു പിൽക്കാലത്തു ഗ്രാമസഭയായി വളർന്നുവന്ന മൺട്രം. ഓരോ ഗ്രാമത്തിനും ഓരോ മൺട്രങ്ങൾ ഉണ്ടായിരുന്നു. അതുപോലെ ആറാം നൂറ്റാണ്ടിനു മുമ്പ് കേരളത്തിൽ ബുദ്ധ മതവും ജൈന മതവും പ്രബലപ്പെട്ട രീതിയിൽ നിലനിന്നിരുന്നു. എട്ടാം നൂറ്റാണ്ടിൽ ബ്രാഹ്മണർ പ്രബലശക്തികളായി മാറിയതോടെയാണ് ബുദ്ധ-ജൈന പ്രതാപം അവസാനിച്ചത്. മൺട്രങ്ങൾ തമിഴകത്തിന്റെ സ്വാധീനത്തിൽ വളർന്നു വന്നതുപോലെ ബുദ്ധമത സ്വാധീനത്താൽ കേരളത്തിൽ വളർന്നുവന്ന ഭരണവ്യവസ്ഥിതിയായിരുന്നു 'സംഘങ്ങൾ.' ക്ഷേത്രങ്ങളുടെ ഭരണവും സംഘത്തിന്റെ മാതൃകയിലായിരുന്നു. ഇത്തരം ജനാധിപത്യ മാതൃകയിലാണ് പള്ളിയോഗങ്ങൾ വളർന്നുവന്നത്.

മൺട്രങ്ങളും സംഘങ്ങളും മാത്രമായിരുന്നില്ല പ്രാചീനകാലത്തു നിലനിന്നിരുന്ന ഭരണവ്യവസ്ഥിതികൾ. ഓരോ ദേശത്തും ഉള്ള മര്യാദകൾ ചിന്തിച്ച് തീർപ്പ് കല്പിച്ചിരുന്ന 'പെരുംകൂട്ടങ്ങൾ' മലനാട്ടിൽ ഉണ്ടായിരുന്നു. രാജഭരണ കാലത്തു നിലനിന്നിരുന്ന പെരുംകൂട്ടങ്ങൾ നാടുവഴികൾ തമ്മിലുള്ള വഴക്കുകൾ തീർക്കാൻ മാധ്യസ്ഥം വഹിച്ചിരുന്ന ഒരു ശക്തികേന്ദ്രമായിരുന്നു. പെരുംകൂട്ടം കൂടുമ്പോൾ ചില കാര്യങ്ങൾക്കു തീർപ്പു കല്പിക്കാൻ വലിയ അങ്കങ്ങൾ പോലും നടത്തിയിരുന്നു. അതുപോലെ ഒമ്പതാം നൂറ്റാണ്ടിലെ തരീസാ പള്ളി ചെപ്പേടിൽ 'കുടി'കളെപ്പറ്റി പറയുന്നുണ്ട്. പെരുമാൾ വാഴ്ചകാലത്തു അധികാരഘടനയുടെ അടിപടവ് എന്നു വിശേഷിപ്പിച്ചിരുന്ന ഒരു ഭരണവ്യവസ്ഥയായിരുന്നു 'കുടിപതി.' തൊഴിൽക്കൂട്ടായ്മകളുടെ കുടുംബങ്ങളെയാണ് 'കുടികൾ' എന്ന പദംകൊണ്ട് സൂചിപ്പിക്കുന്നത്. കുടികളുടെ പതിയാണ് കുടിപതി. അതുപോലെ കേരളത്തിൽ നിലനിന്നിരുന്ന വ്യവസ്ഥിതികളാണ് ഊരും സഭയും. 'ഊര്' തമിഴ് പാരമ്പര്യത്തിൽ അബ്രാഹ്മണരുടെ സമിതിയാണ്. ബ്രാഹ്മണരുടെ സമിതിയാണ് 'സഭ.' ഊരും സഭയും തീരുമാനങ്ങൾ എടുക്കുന്ന ഭരണവ്യവസ്ഥിതികളായിരുന്നു. ഊരുകൾ പലതു ചേർന്നാൽ നാടായി. നാടുടയവനാണ് നാടുവാഴി. തരീസാപള്ളി ചെപ്പേടിലെ അയ്യൻ അടികൾ വേണാട് വാഴുന്ന നാടുവാഴിയാണ്. നാടുവാഴി വ്യവസ്ഥയിലെ മേൽത്തട്ട്, പെരുമാൾ ആയിരുന്നു. തരിസാപള്ളി ചെപ്പേടിൽ സൂചിപ്പിക്കുന്ന സ്ഥാണുരവി 'പെരുമാൾ' ആണ്. പെരുമാക്കന്മാരുടെ കാലത്തു നാടുവാഴി സ്വരൂപങ്ങൾ 'കൂറുകൾ' ആയി മാറിയതും ചരിത്രത്തിലുണ്ട്. 'കൂർ' വ്യവസ്ഥയെപ്പറ്റി തരീസാ പള്ളി ചെപ്പേടിലുണ്ടല്ലോ.

**മലങ്കര ഓർത്തഡോക്സ് സുറിയാനി സഭയുടെ തദ്ദേശിയ ഭരണ സ്വരൂപവും ആ ഭരണവ്യവസ്ഥിതിയിൽ കാലക്രമേണ ഉണ്ടായ ജനാധിപത്യപരമായ വളർച്ചാവികാസവും സമഗ്രമായി അടയാളപ്പെടുത്തുന്ന അതിവിശിഷ്ടമായൊരു ഗ്രന്ഥമാണ് ഡെറിൻ രാജുവും ജോയ്സ് തോട്ടയ്ക്കാടും ചേർന്നു രചിച്ച 'മലങ്കര സുറിയാനി ക്രിസ്ത്യാനി അസോസിയേഷൻ: ചരിത്രം, രേഖകൾ.' അപ്പോസ്തോലിക കാലം മുതൽ സഭയിൽ നിലനിന്നിരുന്ന ജനാധിപത്യപരമായ ശൈലിയെ പിൻപറ്റി മലങ്കരസഭയിൽ ആദിമ നൂറ്റാണ്ട് മുതൽ ഉണ്ടായിരുന്ന ഭരണപാരമ്പര്യത്തിന്റെ പടവുകളിലേക്കും ഏടുകളിലേക്കും കടന്നുചെല്ലുന്ന ഈ പ്രൗഢ ഗ്രന്ഥം മലങ്കര സുറിയാനി ക്രിസ്ത്യാനി അസോസിയേഷന്റെ ചരിത്രം മാത്രമല്ല മലങ്കരസഭയുടെ സ്വതന്ത്രമായ വളർച്ചയുടെ നാഴികക്കല്ലുകൾ കൂടിയാണ് അവതരിപ്പിക്കുന്നത്.**

തരീസാപള്ളി ചെപ്പേടിൽ ഇക്കാര്യങ്ങളെല്ലാം പരാമർശിക്കുന്നതിനാൽ ഇത്തരം വ്യവസ്ഥിതികളുടെ പ്രചാരണം ഒമ്പതാം നൂറ്റാണ്ടിനു മുമ്പ് കേരളത്തിൽ നിലനിന്നിരുന്നുവെന്നു വ്യക്തമാണല്ലോ. ഇവിടെ അതിനാൽ ഞാൻ പറഞ്ഞുവരുന്നതു, മലങ്കരയിലെ നസ്രാണികൾക്കു ആദിമ നൂറ്റാണ്ടു മുതൽ തദ്ദേശീയമായ ഭരണവ്യവസ്ഥകൾ സ്വാംശീകരിക്കാൻ കഴിഞ്ഞു എന്ന കാര്യമാണ്. ഡെറിൻ രാജുവും ജോയ്സ് തോട്ടയ്ക്കാടും മലങ്കരസഭയുടെ മൗലികമായ ഭരണവ്യവസ്ഥിതികളെപ്പറ്റി ചർച്ച ചെയ്യുമ്പോൾ ഇതെല്ലാം നസ്രാണികൾ കാലാകാലങ്ങളിൽ ആർജിച്ച ജനാധിപത്യ ശൈലികളാണെന്ന് പറയാൻ ആഗ്രഹിക്കുന്നു. അതുകൊണ്ടാണ് ഉദയംപേരൂർ സമ്മേളനം ആർച്ച് ബിഷപ്പ് മെനെസിസ് പള്ളിപ്രതിപുരുഷന്മാരെ വിളിച്ചുകൂട്ടി നടത്തിയത്. 'മലങ്കര സുറിയാനി ക്രിസ്ത്യാനി  അസോസിയേഷൻ: ചരിത്രം, രേഖകൾ' എന്ന പുസ്തകത്തിലെ ഒന്നാം ഭാഗത്തുള്ള ഒന്നാം അദ്ധ്യായം ഉദയംപേരൂർ 'സുന്നഹദോസ്' സംബന്ധിച്ചായതു അതുകൊണ്ടാണ്. യഥാർത്ഥത്തിൽ മലങ്കരസഭയുടെ 'അസോസിയേഷൻ' ചരിത്രം 1653-ലെ മട്ടാഞ്ചേരി കൂനൻകുരിശ് 'സമ്മേളന'ത്തിലാണ് ആരംഭിക്കുന്നതെങ്കിലും 1599-ലെ ഉദയംപേരൂർ സമ്മേളനമാണ് മലങ്കരസഭയ്ക്കു വ്യവസ്ഥാപിതമായ ഭരണസമ്പ്രദായം രൂപീകരിക്കാൻ വഴിയൊരുക്കിയതെന്നു  പറയേണ്ടിയിരിക്കുന്നു!

ഈ പുസ്തകത്തിലെ ഒന്നാം ഭാഗം ഉദയംപേരൂർ മുതൽ പരുമല (2021) വരെയുള്ള പള്ളിപ്രതിപുരുഷയോഗങ്ങളുടെ ചരിത്രമാണ്. അതു 64 അധ്യായങ്ങളിലായിട്ടാണ് അവതരിപ്പിച്ചിരിക്കുന്നത്. 64 അധ്യായങ്ങൾ എന്നു പറയുന്നതു 64 മലങ്കര യോഗങ്ങളുടെ ചരിത്രമാണ്. രണ്ടാം ഭാഗത്തു ഉൾക്കൊള്ളിച്ചിരിക്കുന്നതു അസോസിയേഷൻ മാനേജിംഗ് കമ്മിറ്റി സംബന്ധിച്ചുള്ള കാര്യങ്ങളാണ്. അതിന്റെ ചരിത്രം 1886 മുതൽ ഇതിൽ രേഖപ്പെടുത്തിയിരിക്കുന്നു. ഡെറിൻ രാജുവിന്റെയും ജോയ്സ് തോട്ടയ്ക്കാടിന്റെയും ഈ ചരിത്ര ഉദ്യമം അതിന്റെ ഫലപ്രാപ്തിയിലെത്താൻ ഈ പുസ്തകം സഭാചരിത്രവുമായി ബന്ധപ്പെടുത്തി മാത്രം വായിച്ചാൽ മതിയാവില്ല എന്നാണ് എന്റെ പക്ഷം. കേരളത്തിന്റെ ചരിത്രവുമായി ബന്ധപ്പെടുത്തി വായിക്കുമ്പോഴായിരിക്കും ഈ പുസ്തകത്തിന്റെ മേന്മ തിരിച്ചറിയാൻ കഴിയുക. അതിനൊരു ദൃഷ്ടാന്തമാണ് 'മട്ടാഞ്ചേരി പള്ളിയോഗം' എന്ന രണ്ടാമത്തെ അധ്യായം. 1653-ൽ മട്ടാഞ്ചേരിയിൽ പള്ളിയോഗം കൂടുന്നതു ആലങ്ങാട്ട് അതിന്റെ പ്രാരംഭ യോഗം കൂടിയിട്ടായിരുന്നു. വിദേശശക്തികൾക്ക് എതിരേയുള്ള ഭാരതത്തിലെ ആദ്യത്തെ സമരകാഹളം ഉയർന്നതു ഈ പള്ളിയോഗങ്ങളിലായിരുന്നു. അതിന്റെ ഭാഗമായി നടന്ന കൂനൻകുരിശ് പ്രഖ്യാപനവും ചരിത്രത്തിന്റെ താളുകളിലുണ്ടല്ലോ.

മട്ടാഞ്ചേരി യോഗത്തെ തുടർന്നു മലങ്കര സഭയിൽ ജാതിത്തലവനായ തോമ്മാ അർക്കദിയാക്കോനെ വേദതലവനായി തിരഞ്ഞെടുത്ത യോഗമായിരുന്നു അതേ വർഷം ഇടപ്പള്ളിയിൽ നടന്നത്. ഇടപ്പള്ളി യോഗത്തിന്റെ തീരുമാനപ്രകാരം 1653-ൽ ആലങ്ങാട് വീണ്ടും ഒരു യോഗം കൂടുകയും തോമ്മാ അർക്കദിയാക്കോനെ ഒന്നാം മാർത്തോമ്മാ മെത്രാനായി വാഴിക്കുകയും ചെയ്തു. മെത്രാന്റെ ആലോചനക്കാരായി ഒരു കമ്മിറ്റിയെയും അന്നു തിരഞ്ഞെടുത്ത കാര്യം ഈ പുസ്തകത്തിൽ രേഖപ്പെടുത്തിയിരിക്കുന്നു. തുടർന്നു ചെങ്ങന്നൂർ യോഗത്തിലാണ് (1686) മലങ്കര സഭയുടെ സത്യവിശ്വാസം സംബന്ധിച്ച നിശ്ചയങ്ങൾ എടുത്തത്. റോമ്മാ സഭയാണ് സാർവ്വത്രിക സഭയെന്ന കത്തോലിക്കാ സഭയുടെ പഠിപ്പിക്കലിൽ നിന്നു വ്യത്യസ്തമായി മൂന്നു പൊതു സുന്നഹദോസുകൾ ക്രമപ്പെടുത്തിയ സത്യവിശ്വാസത്തിൽ അധിഷ്ഠിതമായ

താണ് സാർവ്വത്രിക സഭയെന്നും വിശുദ്ധ കുർബ്ബാനയ്ക്കു പുളിപ്പുള്ള അപ്പം തന്നെ ഉപയോഗിക്കണമെന്നും ബുധനും വെള്ളിയും ഉപവസിക്കണമെന്നും കാനോനിക നോമ്പുകൾ നോക്കണമെന്നും നിശ്ചയിച്ചതു ചെങ്ങന്നൂർ യോഗമാണ്. തുവർഗം, പരിശുദ്ധ റൂഹാ എന്നിവ സംബന്ധിച്ചുള്ള ചെങ്ങന്നൂർ യോഗത്തിന്റെ നിശ്ചയങ്ങളിലും ഇപ്പോഴും മാറ്റമില്ല. തുവർഗത്തിന്റെ ഒരു വ്യാഖ്യാനം ക്രിസ്തുവിന്റെ മനുഷ്യത്വവും ദൈവത്വവും അഭേദ്യമായി കലരപ്പെട്ടിരിക്കുന്നു എന്നതാണ്. മറ്റൊന്ന് സ്വർഗത്തെ സംബന്ധിച്ച് കത്തോലിക്കാസഭ പറയും പോലെ ശുദ്ധീകരണസ്ഥലം എന്നൊന്ന് ഇല്ല എന്നുള്ളതാണ്. അതുപോലെ പരിശുദ്ധ റൂഹാ പിതാവിൽ നിന്നും പുറപ്പെടുന്നു എന്ന സിദ്ധാന്തവും സഭാനിശ്ചയമായി.

ഇപ്രകാരം വിവിധ കാലങ്ങളിൽ വിവിധ കേന്ദ്രങ്ങളിൽ കൂടിയ അസോസിയേഷൻ യോഗങ്ങളാണ് സഭയുടെ ഭരണപരവും വിശ്വാസപരവുമായ കാര്യങ്ങളിൽ നിശ്ചയങ്ങളെടുത്തിട്ടുള്ളത്. തുടർന്നു മലങ്കര സഭയുടെ വളർച്ചയിലെ നാഴികക്കല്ലുകളായിരുന്നു 1912-ലെ കാതോലിക്കേറ്റും 1934-ലെ ഭരണഘടനയും. എപ്പിസ്ക്കോപ്പസിയും ഡമോക്രസിയും ഒന്നിച്ചു മുന്നേറുന്ന കാഴ്ച പിന്നീട് നമ്മൾ ദർശിച്ചതാണ്. അത്തരമൊരു മൗലികതയിലേക്കു മലങ്കരസഭയെ നയിച്ചതു പള്ളിയോഗങ്ങളായിരുന്നു.

ഈ പുസ്തകത്തിൽ ഓരോ പള്ളിയോഗത്തെപ്പറ്റി പറയുമ്പോഴും അതിന്റെ ചരിത്ര പശ്ചാത്തലം കൂടി ഗ്രന്ഥകർത്താക്കൾ വിവരിക്കുന്നുണ്ട്. ഓരോ പള്ളിയോഗവും സമ്മേളിക്കുന്നതിന്റെ കാരണവും ആ യോഗം എടുക്കുന്ന തീരുമാനവും വിശദീകരിച്ചുകൊണ്ടുള്ള രചനാശൈലിയാണ് ഡെറിൻ രാജുവും ജോയ്സ് തോട്ടയ്ക്കാടും കാഴ്ചവയ്ക്കുന്നത്. അത്രയ്ക്കും സൂക്ഷ്മത രചനയിൽ പുലർത്താൻ കഴിഞ്ഞതുകൊണ്ട് വായനക്കാർക്കു ഓരോ പള്ളിയോഗത്തിന്റെയും പ്രസക്തി ബോധ്യപ്പെടുന്നു. അസോസിയേഷന് ഏറ്റവും കൂടുതൽ തവണ വേദിയായതു കോട്ടയം പഴയസെമിനാരിയും കോട്ടയം എം. ഡി. സെമിനാരിയുമാണ്. രണ്ടിടത്തും പത്തുതവണ വീതം പള്ളിയോഗം കൂടിയിട്ടുണ്ട്. പരുമല സെമിനാരി ഒമ്പതു തവണ വേദിയായപ്പോൾ മാവേലിക്കര അഞ്ചു തവണയും നിരണം പള്ളി നാലു തവണയും കണ്ടനാടും കോട്ടയം ചെറിയപള്ളിയും മൂന്നു തവണ വീതവും അസോസിയേഷനു വേദിയൊരുക്കി. 1653 മുതലുള്ള ചരിത്രം പരിശോധിക്കുമ്പോൾ മട്ടാഞ്ചേരി, ഇടപ്പള്ളി, ആലങ്ങാട്, ചെങ്ങന്നൂർ, മുളന്തുരുത്തി, വെളിയനാട്, പുതുപ്പള്ളി, തിരുവല്ല, പത്തനംതിട്ട, പാമ്പാക്കുട, ശാസ്താംകോട്ട എന്നീ കേന്ദ്രങ്ങളും പള്ളിയോഗങ്ങൾക്കു അരങ്ങൊരുക്കിയിട്ടുണ്ട്.

മലങ്കര അസോസിയേഷൻ സമ്മേളിക്കുന്നതു മെത്രാന്മാരെയും മലങ്കര മെത്രാപ്പോലീത്തായെയും കാതോലിക്കാ ബാവായെയും സഭാട്രസ്റ്റികളെയും തിരഞ്ഞെടുക്കാൻ വേണ്ടി മാത്രമൊന്നുമല്ല. മലങ്കരസഭയുടെ നിർണായകമായ നയപരതീരുമാനങ്ങൾ എടുക്കുന്ന വേദിയാണ് ഇതെന്നു ഇതിന്റെ പൂർവ്വകാല ചരിത്രം പരിശോധിച്ചാൽ വ്യക്തമാകും. ഡെറിൻ രാജുവും ജോയ്സ് തോട്ടയ്ക്കാടും അക്കാര്യങ്ങൾ രേഖപ്പെടുത്തുന്നുണ്ട്. അതെപ്പറ്റി വിശദമായി എടുത്തെഴുതേണ്ട ആവശ്യമില്ലെങ്കിലും ചില സൂചനകൾ മാത്രം ഞാനിവിടെ രേഖപ്പെടുത്തുകയാണ്. 1754-ൽ പുതിയകാവ് യോഗത്തിൽ മലങ്കരസഭയുടെ സ്വാതന്ത്ര്യം സംരക്ഷിക്കാനുള്ള ഇച്ഛാശക്തി വെളിപ്പെടുമ്പോൾ കണ്ടനാട് പള്ളിയോഗം (1774) കൂടിയതിനു ശേഷമാണ് വലിയ മാർ ദീവന്നാസ്യോസിന്റെ നേതൃത്വത്തെ ഡച്ച് കമ്പനി അംഗീകരിക്കുന്നത്. മലങ്കരയിലെ പള്ളികളിൽ കയറിയ പരദേശി മെത്രാനായ ദീയസ്ക്കോറോസിന്റെ ഭരണാവകാശവാദം ഒഴിവാക്കാനാണ് 1807-ൽ നിരണത്തു യോഗം കൂടിയത്. കണ്ടനാട് യോഗത്തെ (1809) തുടർന്നാണ് വിഖ്യാതമായ കണ്ടനാട് പടിയോല എഴുതപ്പെട്ടത്. കുഞ്ഞുങ്ങളെ 90 ദിവസത്തിനുള്ളിൽ മാമോദീസ മുക്കണമെന്നും വിവാഹം പള്ളിയിൽ വിളിച്ചുചൊല്ലണമെന്നും തെക്കും വടക്കും പഠിത്തവീടുകൾ തുടങ്ങണമെന്നും ഈ പടിയോലയിലുണ്ട്.

മാർത്തോമ്മാ മെത്രാൻ നിലനിന്നിരുന്ന ഘട്ടത്തിൽ പുലിക്കോട്ടിൽ ജോസഫ് മാർ ദീവന്നാസ്യോസ് ഒന്നാമനെ മലങ്കര മെത്രാപ്പോലീത്താ ആയി തിരഞ്ഞെടുത്ത കോട്ടയം യോഗം (1815) മലങ്കരസഭയുടെ പുതിയൊരു ചരിത്രമായി. തുടർന്നു നടന്ന കോട്ടയം ചെറിയപള്ളി യോഗമാണ് (1817) പുന്നത്ര മാർ ദീവന്നാസ്യോസിനെ മലങ്കര മെത്രാപ്പോലീത്താ ആയി തിരഞ്ഞെടുത്തത്. തുടർന്നും കോട്ടയം ചെറിയപള്ളിയിൽ നടന്ന യോഗമാണ് (1825) ചേപ്പാട് മാർ ദീവന്നാസ്യോസിനെ മലങ്കര മെത്രാപ്പോലീത്തായായി തിരഞ്ഞെടുത്തത്. മാവേലിക്കരയിൽ കൂടിയ യോഗത്തിന്റെ (1836) തീരുമാനമാണ് സഭാചരിത്രത്തിൽ മാവേലിക്കര പടിയോല എന്ന പേരിൽ അറിയപ്പെടുന്നത്. ആംഗ്ലിക്കൻ മിഷനറിമാരുമായുള്ള മലങ്കരസഭയുടെ ബന്ധത്തിന്റെ അന്ത്യത്തെ സൂചിപ്പിക്കുന്ന ഒന്നാണല്ലോ ഈ പടിയോല. അതുപോലെ സഭാചരിത്രത്തിലെ മറ്റൊരു സുപ്രധാന രേഖയാണ് കോട്ടയം ചട്ടവര്യോല. കോട്ടയം പഴയസെമിനാരി യോഗത്തെ (1853) തുടർന്നു ക്രോഡീകരിച്ച ഈ ചട്ടവര്യോലയിൽ നൂറിലധികം ചട്ടങ്ങൾ രേഖപ്പെടുത്തിയിട്ടുണ്ട്. മലങ്കര സഭാ ഭരണഘടനയുടെ പ്രാരംഭരൂപങ്ങളിൽ ഒന്നായി ഇതിനെ കണക്കാക്കാമെന്നു ഗ്രന്ഥകർത്താക്കൾ സൂചിപ്പിക്കുന്നു.

മെത്രാന്മാരുടെ ഏകനായകത്വം അവസാനിപ്പിക്കാൻ സഭാ ഭരണത്തിനായി മെത്രാനും വൈദികരും അവൈദികരും ഉൾപ്പെടുന്ന ഒരു സമിതി (അസോസിയേഷൻ) രൂപീകരിക്കണമെന്ന തീരുമാനം 1873-ലെ പരുമല യോഗത്തിന്റേതാണ്. മാനേജിംഗ് കമ്മിറ്റിയും സെക്രട്ടറിയും ഉണ്ടാകണമെന്ന തീരുമാനവും അന്നുണ്ടായി. മലങ്കര അസോസിയേഷന്റെ സമ്മതമില്ലാതെ മെത്രാന്മാരാകുന്നവരെ മെത്രാന്മാരായി സ്വീകരിക്കുകയില്ല എന്ന സുപ്രധാന തീരുമാനവും അന്നെടുത്തതാണ്. തുടർന്നു നടന്ന മുളന്തുരുത്തി യോഗം (1876) സഭാചരിത്രത്തിൽ ഒരു വഴിത്തിരിവായിരുന്നു. സാമൂഹിക മുന്നേറ്റത്തിനും നവോത്ഥാനത്തിനും ഇടയാക്കുന്ന വിവിധ ആശയങ്ങൾ മുളന്തുരുത്തി യോഗത്തിന്റെ നിശ്ചയങ്ങളിൽ കണ്ടെത്താൻ കഴിയുമെന്നു ഗ്രന്ഥകർത്താക്കൾ ചൂണ്ടിക്കാട്ടുന്നു. നവീകരണ പ്രസ്ഥാനക്കാർക്കു എതിരേയുള്ള വ്യവഹാരങ്ങൾക്കു തീരുമാനം കുറിച്ചതു പരുമല യോഗത്തിൽ (1878) ആയിരുന്നു. അതേ തുടർന്നായിരുന്നല്ലോ മലങ്കരസഭയ്ക്കു അനുകൂലമായ റോയൽ കോടതി വിധി ഉണ്ടായത്. കോട്ടയം പഴയസെമിനാരിയിൽ കൂടിയ ഒരു യോഗത്തിലാണ് (1909) അബ്ദുള്ളാ പാത്രിയർക്കീസിന്റെ സാന്നിധ്യത്തിൽ വച്ചുതന്നെ അദ്ദേഹത്തിനെതിരെ മലങ്കരസഭ ഒരു നിലപാട് എടുത്തത്. മലങ്കരയിൽ പാത്രിയർക്കീസിനു ലൗകികാധികാരം കൊടുക്കാൻ പാടില്ലെന്നും പരദേശത്തുകാർക്കു മലങ്കരയിൽ ലൗകികാധികാരം പണ്ടേ ഇല്ലാത്തതാണെന്നും ഉള്ള പ്രസ്താവന പ്രസ്തുത യോഗം അന്ന് കൈയടിച്ചാണ് സ്വീകരിച്ചത്.

വട്ടശ്ശേരിൽ തിരുമേനിയുടെ മുടക്ക് ഒരുവിധത്തിലും സ്വീകാര്യമല്ലെന്നു പ്രഖ്യാപിച്ച യോഗമായിരുന്നു 1911-ൽ കോട്ടയം എം. ഡി. സെമിനാരിയിൽ നടന്നത്. അബ്ദുള്ളാ പാത്രിയർക്കീസിന്റെ മുടക്കിനെ തുടർന്നു അബ്ദേദ് മശിഹാ പാത്രിയർക്കീസിനെ മലങ്കരയിലേക്കു കൊണ്ടുവരാൻ തീരുമാനിച്ചതും ഈ യോഗമായിരുന്നു. അതാണ് പിന്നീട് 1912-ൽ കാതോലിക്കേറ്റിനു വഴിതെളിച്ചത്. തുടർന്നാണ് ഒന്നാം കാതോലിക്കാ മുതൽ ഇപ്പോൾ ഒമ്പതാം കാതോലിക്കാ വരെ മലങ്കരയിൽ ഉയർന്നു വന്നത്. കോട്ടയം എം. ഡി. സെമിനാരിയിൽ കൂടിയ യോഗം (1934) സഭാ ഭരണഘടന ചർച്ച ചെയ്തു പാസ്സാക്കി. തുടർന്നുണ്ടായ വ്യവഹാരങ്ങളിൽ മലങ്കരസഭയുടെ സ്വാതന്ത്ര്യവും സ്വത്വവും സംരക്ഷിക്കാൻ വഴിയൊരുക്കിയതു ഈ ഭരണഘടനയായിരുന്നല്ലോ. 2017-ലെ സുപ്രീംകോടതിയുടെ സമുദായക്കേസ് അന്തിമവിധിയും അന്ന് പാസ്സാക്കിയ ഭരണഘടനയുടെ അടിസ്ഥാനത്തിലായിരുന്നു എന്നതും ഒരു ചരിത്രമാണ്. കാതോലിക്കാ ബാവാ തന്നെ മലങ്കര മെത്രാപ്പോലീത്താ ആയും ആദ്യമായി തിരഞ്ഞെടുക്കപ്പെട്ടതു 1934-ലെ കോട്ടയം എം. ഡി. സെമിനാരി യോഗത്തിൽ വച്ചായിരുന്നു. ആ പാരമ്പര്യം 2021-ൽ പരുമല കൂടിയ യോഗത്തിലും തുടരുകയുണ്ടായല്ലോ.

തുടർന്നുള്ള മലങ്കര സുറിയാനി ക്രിസ്ത്യാനി അസോസിയേഷൻ യോഗത്തിൽ വച്ചാണ് സഭയുടെ ഭരണാധികാരികളെയും മെത്രാന്മാരെയും തിരഞ്ഞെടുത്തിട്ടുള്ളതെങ്കിലും ഓരോ കാലത്തും സഭയുടെ പുരോഗതിയും വളർച്ചയും ലക്ഷ്യമാക്കിയുള്ള പുരോഗമനപരമായ തീരുമാനങ്ങൾ വിവിധ അസോസിയേഷൻ യോഗങ്ങളിൽ എടുത്തിട്ടുണ്ട്. സഭാസമാധാനത്തെ തുടർന്നു 1958-ൽ പുത്തൻകാവിൽ സംയുക്ത അസോസിയേഷൻ നടക്കുകയുണ്ടായി. അതും ഒരു ചരിത്രമാണ്. സഭയിലെ ഭിന്നിപ്പിന്റെ രേഖാചിത്രങ്ങൾ തുടർന്നു നടന്ന നിരണം യോഗത്തിലും (1962) കോട്ടയം എം. ഡി. സെമിനാരി യോഗത്തിലും (1970) നിരണം യോഗത്തിലും (1974) മറ്റും നിഴലിക്കുന്നുണ്ട്. എന്നാൽ പ്രതിസന്ധികളെയെല്ലാം തരണം ചെയ്യുന്നതായിരുന്നു എല്ലാ അസോസിയേഷൻ യോഗങ്ങളും. കാതോലിക്കേറ്റിന്റെയും ഭരണഘടനയുടെയും അടിസ്ഥാനത്തിൽ ശക്തമായി മുന്നേറുന്ന മലങ്കരസഭയെ തുടർന്നുള്ള അസോസിയേഷൻ യോഗങ്ങളുടെ നടപടിക്രമങ്ങളിൽ നിന്നു മനസ്സിലാക്കാം. അതെല്ലാം ചരി



# മലങ്കര ഓർത്തഡോക്സ് സുറിയാനി സഭ

MALANKARA ORTHODOX SYRIAN CHURCH



ത്രസാക്ഷ്യങ്ങളോടുകൂടി ഗ്രന്ഥകാരന്മാർ ഈ പുസ്തകത്തിൽ സമാഹരിച്ചിട്ടുണ്ട്.

ഈ പുസ്തകത്തിൽ വിശദമായി ചർച്ച ചെയ്യുന്ന പരുമല സെമിനാരി യോഗത്തെപ്പറ്റി (2002) എടുത്തു പറയേണ്ടതുണ്ട്. രണ്ടാം സമുദായക്കേസിന്റെ വിധി 1995-ൽ ഉണ്ടായതിനുശേഷം സുപ്രീംകോടതി ഉത്തരവുപ്രകാരം വിളിച്ചു കൂട്ടിയതായിരുന്നു ഈ യോഗം. ഈ യോഗത്തോടെ മലങ്കരസഭയിൽ കക്ഷികൾ ഇല്ലാതായി. ബസേലിയോസ് മാർത്തോമ്മാ മാത്യൂസ് ദ്വിതീയൻ കാതോലിക്കാ ബാവായുടെ സ്ഥാനലബ്ധി സാധുവാണെന്നു സുപ്രീംകോടതി നിയോഗിച്ച ജസ്റ്റീസ് മളീമഠിന്റെ മേൽനോട്ടത്തിൽ ഈ അസോസിയേഷൻ പ്രഖ്യാപിച്ചു.

പിൻഗാമിയെ തിരഞ്ഞെടുക്കാനുള്ള പ്രാരംഭ നടപടികൾ തുടങ്ങിയെങ്കിലും അതു പൂർത്തിയാക്കാതെ പരിശുദ്ധ ബസേലിയോസ് മാർത്തോമ്മാ പൗലോസ് ദ്വിതീയൻ കാതോലിക്കാ ബാവാ കാലം ചെയ്തതിനു ശേഷമായിരുന്നു 2021-ൽ പരുമല യോഗം നടന്നത്. കോവിഡ് മഹാമാരിയെ തുടർന്നു നടന്ന അസോസിയേഷൻ എന്നൊരു ഖ്യാതിയും ഇതിനുണ്ട്. മലങ്കരസഭയുടെ ഒമ്പതാമത്തെ കാതോലിക്കാ ആയി പരിശുദ്ധ ബസേലിയോസ് മാർത്തോമ്മാ മാത്യൂസ് തൃതീയൻ തിരഞ്ഞെടുക്കപ്പെട്ടതു ഈ യോഗത്തിലായിരുന്നു.

ഈ പുസ്തകത്തിന്റെ രണ്ടാം ഭാഗത്തു 1886 മുതലുള്ള മാനേജിംഗ് കമ്മറ്റികളുടെ നിശ്ചയങ്ങൾ സമാഹരിച്ചു ചേർത്തിട്ടുണ്ട്. കമ്മിറ്റി അംഗങ്ങളുടെ പട്ടികയും ഉൾപ്പെടുത്തിയിരിക്കുന്നു. സഭാചരിത്രം പഠിക്കുന്നവർക്കു ഇതും പുതിയ അറിവുകൾ നൽകുന്നവയാണ്. ഈ മാനേജിംഗ് കമ്മിറ്റികളുടെ നിശ്ചയങ്ങൾ മലങ്കരസഭയുടെ ഒരു കാലഘട്ടത്തിന്റെ ചരിത്രം തന്നെയാണ്. മുളന്തുരുത്തിയിൽ വച്ച് അസോസിയേഷൻ മാനേജിംഗ് കമ്മിറ്റി രൂപീകരിച്ചശേഷം എങ്ങനെയാണ് ഒരു കൃത്യമായ ചട്ടക്കൂട്ടിലേക്ക് – ഒരു വ്യവസ്ഥാപിതമായ രീതിയിലേക്ക് – അതിനെ എത്തിച്ചതെന്നു ഈ രേഖകൾ നമ്മെ ബോധ്യപ്പെടുത്തും. സുറിയാനി ക്രിസ്ത്യാനി അസോസിയേഷന്റെ നാവും ഒരു ചെറിയ പതിപ്പുമായിത്തന്നെ മാനേജിംഗ് കമ്മിറ്റി നിലകൊണ്ടു.

മെത്രാപ്പോലീത്താമാരുടെ സിനഡ് ആ സമയങ്ങളിൽ കൃത്യമായി ഇന്നുള്ളതുപോലെ കൂടുന്ന പതിവ് ഇല്ലായിരുന്നു. ചില സമയങ്ങളിൽ കൂടിയിരുന്നുവെങ്കിലും ഭരണപരമായ എല്ലാ പ്രധാന തീരുമാനങ്ങളും കൈക്കൊണ്ടത് മാനേജിംഗ് കമ്മിറ്റി ആയിരുന്നു. മലങ്കര മെത്രാപ്പോലീത്തായും മറ്റ് മെത്രാപ്പോലീത്താമാരും തിരഞ്ഞെടുക്കപ്പെട്ട വൈദിക–അയ്മേനി പ്രതിനിധികളും ഉൾക്കൊണ്ട മാനേജിംഗ് കമ്മിറ്റിയുടെ നിശ്ചയങ്ങൾ സഭാചരിത്രത്തെ മാത്രമല്ല ഒരു കാലഘട്ടത്തിലെ സാമൂഹിക സാഹചര്യങ്ങളുടെ കൂടി സൂചകങ്ങളാണ്. ബാലവിവാഹം നിരോധിക്കുക, സ്കൂളുകൾ ആരംഭിക്കുക തുടങ്ങിയ വിവിധ നിശ്ചയങ്ങൾ നമുക്ക് ആ രേഖകളിൽ കാണാവുന്നതാണ്. പള്ളി വഴക്കുകൾ സിവിൽ വ്യവഹാരങ്ങളിലേക്ക് നീങ്ങിയ സാഹചര്യത്തിൽ മാനേജിംഗ് കമ്മിറ്റി 'പഞ്ചായത്തായി' പ്രവർത്തിച്ച് അനുരഞ്ജനം ഉണ്ടാക്കുന്ന കാഴ്ചയും ഇവിടെ ദർശിക്കാം. മലങ്കരസഭയുടെ ചരിത്രം പഠിക്കുന്ന ഏതൊരാൾക്കും എക്കാലവും ഉപയോഗിക്കാവുന്ന ഒരു അക്ഷയഖനിയാണ് ആ ഭാഗം.

അസോസിയേഷൻ നടപടിക്രമങ്ങൾ, കാതോലിക്കാ–മലങ്കര മെത്രാപ്പോലീത്താ തിരഞ്ഞെടുപ്പുകൾ എന്നിങ്ങനെയുള്ള കുറിപ്പുകളും അനുബന്ധമായി ചേർത്തിരിക്കുന്നു. ഇപ്രകാരം അറിവുകളുടെ ഒരു ശേഖരമാണീ പുസ്തകം.

മലങ്കര സഭയുടെ ചരിത്രം പഠിക്കാനുള്ള 'ഉറവിട വസ്തുതകൾ' സമാഹരിച്ചിരിക്കുന്ന ഈ പുസ്തകം സഭാചരിത്ര വിഷയത്തിൽ കൂടുതൽ അന്വേഷണം നടത്തുന്നവർക്കും ഗവേഷണം നടത്തുന്നവർക്കും ഒരു മാർഗദർശനം തന്നെയാണ്. സമാനമായ വിഷയങ്ങളെപ്പറ്റിയുള്ള അന്വേഷണങ്ങൾ സഭാചരിത്രകാരന്മാർ ഏറ്റെടുക്കേണ്ടതാണ്. സഭയുടെ വിദ്യാഭ്യാസ പ്രവർത്തനം, സഭയുടെ ആതുരസേവന പ്രവർത്തനം, മിഷൻ പ്രവർത്തനം എന്നിങ്ങനെ എത്രയോ വിഷയങ്ങൾ ഇതുപോലെ പഠിക്കാനുണ്ട്. അത്തരം വിഷയങ്ങൾ പഠിക്കാൻ ആഗ്രഹിക്കുന്നവർക്കു ഡെറിൻ രാജുവിന്റെയും ജോയ്സ് തോട്ടയ്ക്കാടിന്റെയും ഈ കഠിനപ്രയത്നം ഒരു പ്രചോദനമാകുമെന്നതിനു സംശയമില്ല.



പരിശുദ്ധ കാതോലിക്കാ ബാവായ്ക്ക് ജന്മനാട്ടിൽ നൽകിയ സ്വീകരണത്തോടനുബന്ധിച്ചു ചേർന്ന സമ്മേളനം വാഴൂർ സെന്റ് പീറ്റേഴ്സ് ഓർത്തഡോക്സ് പള്ളിയിൽ ഗോവ ഗവർണർ പി.എസ്.ശ്രീധരൻപിള്ള ഉദ്ഘാടനം ചെയ്യുന്നു. വാഴൂർ തീർഥപാദാശ്രമം മഠാധിപതി സ്വാമി പ്രജ്ഞാനാനന്ദ തീർഥപാദർ, സിപിഐ സംസ്ഥാന സെക്രട്ടറി കാനം രാജേന്ദ്രൻ, ജോസഫ് ബർണബാസ് സഫ്രഗൻ മെത്രാപ്പൊലീത്ത, പരിശുദ്ധ ബസേലിയോസ് മാർത്തോമ്മാ മാത്യൂസ് തൃതീയൻ കാതോലിക്കാ ബാവാ, സുന്നഹദോസ് സെക്രട്ടറി ഡോ.യൂഹാനോൻ മാർ ദിയസ്കോറസ്, വികാരി ഫാ.ജിൻ ആൻഡ്രൂസ്, ഗവ.ചീഫ് വിപ്പ് എൻ.ജയരാജ്, പഞ്ചായത്ത് പ്രസിഡന്റ് വി.പി.റെജി എന്നിവർ സമീപം. ചിത്രം: മനോരമ

## പരിശുദ്ധ കാതോലിക്കാ ബാവാ ക്രിസ്തീയ ആത്മീയതയുടെ പ്രവാചകൻ: പി.എസ്. ശ്രീധരൻപിള്ള

പള്ളിക്കത്തോട്ക്കവല • ക്രിസ്തീയ ആത്മീയതയുടെ പ്രവാചകന്മാരിൽ ഒരാളാണ് പരിശുദ്ധ ബസേലിയോസ് മാർത്തോമ്മാ മാത്യൂസ് തൃതീയൻ കാതോലിക്കാ ബാവായെന്നു ഗോവ ഗവർണർ പി.എസ്.ശ്രീധരൻപിള്ള പറഞ്ഞു.

വാഴൂർ പൗരാവലി, സെന്റ് പീറ്റേഴ്സ് ഓർത്തഡോക്സ് പള്ളി എന്നിവയുടെ ആഭിമുഖ്യത്തിൽ ജന്മനാട് പരിശുദ്ധ കാതോലിക്കാ ബാവായ്ക്ക് നൽകിയ സ്വീകരണത്തോടനുബന്ധിച്ചു ചേർന്ന സമ്മേളനം 'ഹൃദയപൂർവം' ഉദ്ഘാടനം ചെയ്യുകയായിരുന്നു അദ്ദേഹം. മാനവികതയാണ് യഥാർഥ മാധവസേവ എന്നു കാണിച്ചു തരുന്ന ആത്മീയ ശ്രേഷ്ഠനാണ് അദ്ദേഹം.

സഹജീവികളുടെ സംരക്ഷണമാണ് യഥാർഥ രാഷ്ട്ര നിർമിതി എന്ന് അദ്ദേഹം പ്രവൃത്തിയിലൂടെ കാണിച്ചു തരുന്നു. നൻമയുടെ പ്രകാശഗോപുരമായ അദ്ദേഹത്തിൽ ജ്വലിച്ചു നിൽക്കുന്നത് സ്നേഹത്തിന്റെ ദീപജ്വാലയാണെന്നും ഗവർണർ പറഞ്ഞു.

സുന്നഹദോസ് സെക്രട്ടറി ഡോ.യൂഹാനോൻ മാർ ദിയസ്കോറസ് അധ്യക്ഷത വഹിച്ചു. ചെറുപ്പത്തിൽ ഭൗതികവും ആത്മീയവുമായ എല്ലാ പോഷണവും ലഭിച്ചത് വാഴൂർ ഇടവകയിൽ നിന്നും ദേശത്തെ നാനാ ജാതി മതസ്ഥരായ ആളുകളുടെ പലതരത്തിലുള്ള സ്വാധീനം കൊണ്ടുമാണെന്നു പരിശുദ്ധ കാതോലിക്കാ ബാവാ മറുപടി പ്രസംഗത്തിൽ പറഞ്ഞു. ഇക്കാര്യത്തിൽ വാഴൂർ തീർഥപാദാശ്രമത്തിൽ ലഭിച്ച സ്വാധീനം ആത്മീയപാതയിൽ നിർണായകമായെന്നും ബാവാ പറഞ്ഞു. ജോസഫ് ബർണബാസ് സഫ്രഗൻ മെത്രാപ്പൊലീത്ത അനുഗ്രഹ പ്രഭാഷണം നടത്തി.

ഗവ. ചീഫ് വിപ്പ് എൻ.ജയരാജ്, വാഴൂർ തീർഥപാദാശ്രമം മഠാധിപതി സ്വാമി പ്രജ്ഞാനാനന്ദ തീർഥപാദർ, സിപിഐ സംസ്ഥാന സെക്രട്ടറി കാനം രാജേന്ദ്രൻ, പഞ്ചായത്ത് പ്രസിഡന്റ് വി.പി.റെജി, വികാരി ഫാ.ജിൻ ആൻഡ്രൂസ്, ജനറൽ കൺവീനർ ഫാ.കുര്യാക്കോസ് ഈപ്പൻ എന്നിവർ പ്രസംഗിച്ചു. പരിശുദ്ധ കാതോലിക്കാ ബാവായ്ക്ക് ഇടവക ഉപഹാരമായി നൽകിയ 10 ലക്ഷം രൂപയുടെ ചെക്ക് വാഴൂർ കേന്ദ്രമാക്കി പ്രവർത്തിക്കുന്ന ഡോ.മാത്യൂസ് മാർ സേവേറിയോസ് ചാരിറ്റബിൾ ട്രസ്റ്റിന്റെ പ്രവർത്തനത്തിനായി അദ്ദേഹം തിരിച്ചു നൽകി. മംഗളപത്ര സമർപ്പണം പഞ്ചായത്ത് പ്രസിഡന്റ് വി.പി.റെജി, പള്ളി സെക്രട്ടറി ജോസ്.കെ.ചെറിയാൻ എന്നിവരും, മുല്ലോത്ത് പുതുപ്പറമ്പിൽ കുടുംബം നൽകുന്ന ആംബുലൻസിന്റെ താക്കോൽ സമർപ്പണം ട്രസ്റ്റി കോര തോമസ്, ഏലിയാസ് പീറ്റർ എന്നിവരും വാഴൂർ സഹകരണ ബാങ്കുമായി ചേർന്നു നടത്തുന്ന മരുന്നു വിതരണ പദ്ധതിയുടെ സമ്മത പത്രം ബാങ്ക് പ്രസിഡന്റ് ബൈജു. കെ. ചെറിയാനും ബാവായ്ക്ക് സമർപ്പിച്ചു. പാമ്പാടി ദയറയിൽ നിന്നു നൂറു കണക്കിനു വാഹനങ്ങൾ പങ്കെടുത്ത സ്വീകരണ ഘോഷയാത്രയോടെയാണ് കാതോലിക്കാ ബാവായെ ജന്മനാട്ടിലേക്ക് സ്വീകരിച്ചത്.

## നൂറിന്റെ നിറവിൽ പ്രഫ.ഡോ.നൈനാൻ ഏബ്രഹാം

കോട്ടയം • അധ്യാപന രംഗത്ത് ശ്രദ്ധേയമായ നേട്ടങ്ങൾ സ്വന്തമാക്കിയ പ്രഫ.ഡോ.നൈനാൻ ഏബ്രഹാം നൂറിന്റെ നിറവിൽ. 1921 നവംബർ 22നാണ് ജനനം.

മദ്രാസ് ക്രിസ്ത്യൻ കോളജിൽ നിന്ന് ഇംഗ്ലീഷ് സാഹിത്യത്തിൽ ഓണേഴ്സ് പൂർത്തിയാക്കി മടങ്ങിയെത്തിയതിനു പിന്നാലെ 20-ാം വയസ്സിൽ ആലുവ യുസി കോളജിൽ അധ്യാപകനായി പ്രവേശിച്ച ഡോ.നൈനാൻ ഏബ്രഹാം പിന്നീട് രാജ്യത്തെ വിവിധ കലാലയങ്ങളിലായി 40 വർഷം സേവനം അനുഷ്ഠിച്ചു. കാൻപുർ സർവകലാശാല വൈസ് ചാൻസലർ, കാൽ നൂറ്റാണ്ട് കാൻപുർ ക്രൈസ്റ്റ് ചർച്ച് കോളജ് പ്രിൻസിപ്പൽ, പത്തനംതിട്ട കാതോലിക്കേറ്റ് കോളജ് പ്രിൻസിപ്പൽ തുടങ്ങിയ പദവികൾ ഈ കാലയളവിനുള്ളിൽ വഹിച്ചിട്ടുണ്ട്. മുൻ മുഖ്യമന്ത്രി പി.കെ.വാസുദേവൻ നായർ, മലങ്കര ഓർത്തഡോക്സ് സഭ അധ്യക്ഷനായിരുന്ന പരിശുദ്ധ ബസേലിയോസ് മാർത്തോമ്മാ ദിദിമോസ് പ്രഥമൻ കാതോലിക്കാ ബാവാ, മാർത്തോമ്മാ സഭ അധ്യക്ഷനായിരുന്ന ഡോ.ജോസഫ് മാർത്തോമ്മാ തുടങ്ങി ഒട്ടേറെ പ്രശസ്തർ ഡോ. നൈനാൻ ഏബ്രഹാമിന്റെ ശിഷ്യന്മാരാണ്.

അധ്യാപക ജീവിതത്തിൽ നിന്നു വിരമിച്ചതിനു ശേഷം കോളജ് ഡവലപ്മെന്റ് കൗൺസിൽ ഡയറക്ടർ, ഓൾ ഇന്ത്യ അസോസിയേഷൻ ഫോർ ക്രിസ്ത്യൻ ഹയർ എജ്യുക്കേഷൻ കേരള ഘടകം ഡയറക്ടർ തുടങ്ങിയ നിലകളിൽ പ്രവർത്തിച്ചു. ഓട്ടോണമസ് കോളജുകളെക്കുറിച്ചു പുസ്തകം രചിച്ചു.

വിവിധ അവാർഡുകൾ ലഭിച്ചിട്ടുണ്ട്. മൂത്ത മകൻ ഡോ. ബോബി ഏബ്രഹാമിനും കുടുംബത്തിനുമൊപ്പം പയ്യപ്പാടി വടശ്ശേരി കടുപ്പിൽ വീട്ടിൽ വിശ്രമജീവിതം നയിക്കുകയാണ് ഡോ. നൈനാൻ ഏബ്രഹാം. ജന്മദിനത്തോടനുബന്ധിച്ച് ഇന്നലെ നടത്തിയ ചടങ്ങിൽ ശിഷ്യന്മാരും സ്നേഹിതരും മുൻ മുഖ്യമന്ത്രി ഉമ്മൻ ചാണ്ടി ഉൾപ്പെടെയുള്ള പ്രശസ്തരും പങ്കെടുത്തിരുന്നു.

# “വി. ദേവാലയം: സ്വർഗ്ഗത്തിലേക്കുള്ള വാതിൽ”


## ഫീലിപ്പോസ് റമ്പാൻ

**ജ്യോതിസ്സ് ആശ്രമം, രാജസ്ഥാൻ (അഹമദ്ബാദ് ഭദ്രാസനം)**


ആരാധനയിൽ അധിഷ്ഠിതമായ ഒരു ആദ്ധ്യാത്മികതയ്ക്കാണ് പൗരസ്ത്യ ഓർത്തഡോക്സ് സഭകൾ പ്രാധാന്യം നൽകുന്നത്. അതനാൽ ആരാധന ആലയത്തിനു വിശ്വാസിയുടെ ജീവിതത്തിൽ സ്വഭാവത്തെ സ്വാധീനിക്കാനും ഉത്തേജിപ്പിക്കുവാനും ആരാധന ആലയത്തിനു സാധിക്കും. വി. വേദപുസ്തകത്തിൽ പ്രത്യേകിച്ച് പഴയനിയമത്തിൽ ക്രൈസ്തവ ദേവാലയത്തിന്റെ വിവിധ പ്രതീകങ്ങളും സംഭവങ്ങളും കാണുവാൻ കഴിയും.

**യാക്കോബിനു ഉണ്ടായ ദർശനം (ഉല്പത്തി 28:10-22)**

പൂർവ്വപിതാവായ യാക്കോബ് നാട്ടിനിർത്തി അഭിഷേകം ചെയ്ത ശില (ഉല്പത്തി 28:18) ദേവാലയത്തിന്റെ മുൻകുറിയായിരുന്നു. യാക്കോബ് ബേർശേബയിൽ നിന്ന് പുറപ്പെട്ട് ഹാരാനിലേക്ക് പോയി. അവൻ ഒരു സ്ഥലത്ത് എത്തിയപ്പോൾ സൂര്യൻ അസ്തമിക്കകൊണ്ട് അവിടെ രാപാർത്തു. അവൻ ആ സ്ഥലത്തെ കല്ലുകളിൽ ഒന്നെടുത്ത് തലയണയായി വച്ച് അവിടെ കിടന്നുറങ്ങി. അവൻ ഒരു സ്വപ്നം കണ്ടു. ഇതാ ഭൂമിയിൽ വച്ചിരിക്കുന്ന ഒരു ഗോവേണി. അതിന്റെ തല സ്വർഗ്ഗത്തോളം എത്തിയിരിക്കുന്നു. ദൈവത്തിന്റെ ദൂതന്മാർ അതിൽകൂടി കയറുകയും ഇറങ്ങുകയുമായിരുന്നു. ............ യാക്കോബ് ഉറക്കമുണർന്നു. യഹോവ ഈ സ്ഥലത്തുണ്ട് സത്യം. ഞാനോ അതറിഞ്ഞില്ല എന്നു പറഞ്ഞു അവൻ ഭയപ്പെട്ടു. ഈ സ്ഥലം എത്ര ഭയങ്കരം. ഇതു ദൈവത്തിന്റെ ആലയമല്ലാതെ മറ്റൊന്നുമല്ല. ഇതു സ്വർഗ്ഗത്തിന്റെ വാതിൽ തന്നേ എന്നു പറഞ്ഞു. ഒരു ദേവാലയത്തിന്റെ സവിശേഷതകൾ ദൈവം തന്നെ ഇവിടെ നമുക്ക് ദർശിക്കാം. ദൈവസാന്നിദ്ധ്യമുള്ള സ്ഥലം, സ്വർഗ്ഗവും ഭൂമിയും തമ്മിൽ ബന്ധപ്പെട്ടിരിക്കുന്ന സ്ഥലം, സ്വർഗ്ഗത്തിലേക്കുള്ള വാതിലായ സ്ഥലം. ഇങ്ങനെ വേർതിരിക്കപ്പെട്ടിരിക്കുന്ന സ്ഥലത്തിന് യാക്കോബ് ബഥേൽ അഥവാ ദൈവഭവനം എന്നു വിളിച്ചു.

**സീനായ് മല**

ദൈവം ഇറങ്ങി വസിച്ച സീനായ് പർവ്വതവും അതിന്റെ താഴ്‌വരയും ദേവാലയത്തിന്റെ മുൻകുറിയാണ്. ദൈവം ഇറങ്ങിവന്ന സീനായ് മലയ്ക്ക് തുല്യമാണ് ദേവാലയത്തിലെ വി. മദ്ബഹാ. ജനം പർവ്വതത്തിലേക്ക് കയറാതിരിക്കുവാനും അതിന്റെ അടിവാരം സ്പർശിക്കാതിരിക്കുവാനായി വേലികെട്ടി സൂക്ഷിച്ചതുപോലെ മദ്ബഹായ്ക്കും ജനം നിൽക്കുന്ന പ്രാകാരത്തിനും ഇടയിലുള്ള സ്ഥലം (കെസ്ത്രൂമാ) അഴികളാൽ വേർതിരിച്ചിരിക്കുന്നു. പാളയത്തിനു പുറത്ത് ജനം നിലയുറപ്പിച്ചിരുന്ന മലയുടെ അടിവാരത്തിനു തുല്യമാണ് ദേവാലയത്തിന്റെ ഹൈക്‌ലാ. യിസ്രായേൽ ജനത്തിനുവേണ്ടി മോശ മലയിൽ മദ്ധ്യസ്ഥപ്രാർത്ഥന നടത്തിയതുപോലെ പട്ടക്കാരൻ മദ്ബഹായിൽ നിന്നുകൊണ്ട് വിശ്വാസികൾക്കുവേണ്ടി ദൈവത്തോട് പ്രാർത്ഥിക്കുന്നു.

**സമാഗമന കൂടാരം**

ദേവാലയത്തിന്റെ പഴയനിയമത്തിലെ മറ്റൊരു നിഴലായിരുന്നു സമാഗമന കൂടാരം. ജനത്തിന്റെ മദ്ധ്യത്തിൽ വസിക്കണമെന്നുള്ള ദൈവത്തിന്റെ ആഗ്രഹം നിമിത്തം ദൈവം കാണിച്ചുകൊടുത്ത മാതൃക അനുസരിച്ചാണ് സമാഗമനകൂടാരവും അതിലെ ഉപകരണങ്ങളും നിർമ്മിച്ചത് (പുറപ്പാട് 25:8-9). ഇത് ഇസ്രായേൽ മക്കളുടെ മരുഭൂയാത്രയിൽ അനായാസം പൊളിച്ചുമാറ്റുവാനും വീണ്ടും നിർമ്മിക്കുവാനും കഴിയുന്ന കൂടാരരൂപത്തിലുള്ളതായിരുന്നു. സമാഗമന കൂടാരത്തിന് അതിവിശുദ്ധസ്ഥലമെന്നും, വിശുദ്ധസ്ഥലമെന്നും പ്രാകാരം എന്നും പേരുള്ള മൂന്നു പ്രധാന ഭാഗങ്ങളുണ്ടായിരുന്നു. സമാഗമന കൂടാരത്തിലെ തിരശ്ശീലയ്ക്ക് അപ്പുറമുള്ള സ്ഥലമാണ് അതിവിശുദ്ധസ്ഥലം. മഹാപുരോഹിതനു മാത്രമേ അതിവിശുദ്ധസ്ഥലത്തു പ്രവേശനമുള്ളു. സമാഗമനകൂടാരത്തിന്റെ തിരശ്ശീലക്കിപ്പുറമുള്ള സ്ഥലമാണ് വിശുദ്ധ സ്ഥലം. പുരോഹിതർക്ക് മാത്രമാണ് വിശുദ്ധ സ്ഥലത്ത് പ്രവേശിക്കുവാൻ അനുവാദം ഉണ്ടായിരുന്നത്. അതിവിശുദ്ധസ്ഥലത്ത് നിയമപ്പെട്ടകവും, കൃപാസനവും, കെരൂബുകളും ഉണ്ടായിരുന്നു. എന്നാൽ വിശുദ്ധസ്ഥലത്ത് ധൂപപീഠവും, കാഴ്ചയപ്പത്തിന്റെ മേശയും തങ്കനിലവിളക്ക്, എന്നിവ ഉണ്ടായിരുന്നു. സമാഗമന കൂചാരത്തിനു ചുറ്റും തുറസായി കിടന്നിരുന്ന സ്ഥലമാണ് പ്രാകാരം.



**യരുശലേം ദേവാലയം**

ദൈവസാന്നിദ്ധ്യത്തിന്റെ പ്രതീകമായിരുന്നു നിയമപെട്ടകം. ദാവീദ് രാജാവ് ഈ പെട്ടകം ദാവീദിന്റെ നഗരമായ യരുശലേമിലേക്ക് കൊണ്ടുവന്ന് ഒരു കൂടാരത്തിൽ സ്ഥാപിച്ചു. താൻ ദേവദാരുകൊണ്ടുള്ള മനോഹരമായ കൊട്ടാരത്തിൽ വസിക്കുമ്പോൾ ദൈവത്തിന്റെ പെട്ടകം കൂടാരത്തിൽ ഇരിക്കുന്നു. ആയതുകൊണ്ട് യഹോവയ്ക്ക് വസിക്കുവാൻ മനോഹരമായ ഒരു ദേവാലയം പണിയണമെന്ന് ദാവീദ് രാജാവ് ആഗ്രഹിച്ചു. എന്നാൽ അത് പണിയുവാനുള്ള അനുവാദം ദാവീദിന്റെ മകനായ ശലോമോനാണ് നൽകിയത്. ശലോമോൻ യരുശലേമിൽ തന്റെ പിതാവായ ദാവീദിന് പ്രത്യക്ഷപ്പെട്ട മോറിയാ പർവ്വതത്തിൽ, യബൂസ്യനായ ഒർന്നാന്റെ മെതിക്കളത്തിൽ (യബൂസ്യനായ അരവ്നാ എന്ന് ഒർന്നാന്റെ പേര് കാണുന്നു 2 ശമു. 24: 16-24) ദാവീദ് ഒരുക്കിയിരുന്ന സ്ഥലത്ത് യഹോവയുടെ ആലയം പണിതു (2 ദിന. 3:1)

ക്രിസ്തീയ വിശ്വാസം അനുസരിച്ച് ദൈവം ആദാമിനെ സംസ്ക്കരിച്ചതും, മല്കിസദേക്ക് അപ്പവും വീഞ്ഞും കാഴ്ചയണച്ച് പൗരോഹിത്യം നിർവ്വഹിച്ച

ഗാവേ താഴ്‌വരയും അബ്രഹാം തന്റെ മകൻ യിസ്സഹാക്കിനെ ബലി അർപ്പിച്ച മോറിയാ മലയും ദൈവദൂതൻ പ്രത്യക്ഷപെട്ട് യാഗപീഠം പണിയുവാൻ ആവശ്യപ്പെട്ട മോറിയാ പർവ്വതത്തിലെ യബൂസ്യനായ ഒർന്നാന്റെ മെതിക്കളവും എല്ലാംതന്നെ ഈ സ്ഥലത്തായിരുന്നു. അവിടെയാണ് ശലോമോൻ യരുശലേം ദേവാലയം പണിതത്. ക്രിസ്തുവിന്റെ രക്ഷാകരമായ സംഭവം നിറവേറിയ ഗോഗുൽത്താ മലയും ഈ പർവ്വതത്തിൽ തന്നെയായിരുന്നു.

യരുശലേം ദേവാലയത്തിനും അതിവിശുദ്ധസ്ഥലം, വിശുദ്ധസ്ഥലം, അകത്തെ പ്രാകാരം, പുറത്തെ പ്രാകാരം എന്നിങ്ങനെ നാലു ഭാഗങ്ങൾ ഉണ്ടായിരുന്നു. അതിവിശുദ്ധസ്ഥലത്ത് നിയമപെട്ടകവും, കൃപാസനവും അതിന്മീതെ കെരൂബുകളുണ്ടായിരുന്നു. വിശുദ്ധസ്ഥലത്ത് കവരവിളക്ക്, കാഴ്ചയപ്പത്തിന്റെ മേശ, ധൂപപീഠം എന്നിവ ഉണ്ടായിരുന്നു. അകത്തെ പ്രാകാരത്തിൽ താമ്രയാഗപീഠവും, താമ്രതൊട്ടിയും ഉണ്ടായിരുന്നു. പുറത്തെ പ്രാകാരത്തിൽ എല്ലാവർക്കും പ്രവേശനം ഉണ്ടായിരുന്നു. യിസ്രായേലിന്റെ മദ്ധ്യത്തിലുള്ള യഹോവയുടെ സാന്നിദ്ധ്യത്തിന്റെ പ്രതീകമായിരുന്നു യെരുശലേം ദേവാലയം. ശലോമോൻ രാജാവ് നിർമ്മിച്ച ഈ ദേവാലയം എല്ലാ ക്രിസ്തീയ ദേവാലയങ്ങളുടെയും മുൻകുറിയാണ്.

**ക്രൈസ്തവ ദേവാലയം**

സീനായ് മലയിൽ ദൈവം കാണിച്ചുകൊടുത്ത സ്വർഗ്ഗീയ യെരുശലേമിന്റെ മാതൃകയിലാണ് മോശ സമാഗമനകൂടാരവും അതേ മാതൃക സ്വീകരിച്ചാണ് ശലോമോൻ യരുശലേം ദേവാലയം പണികഴിപ്പിച്ചത്. യരുശലേം ദേവാലയത്തിന്റെ അതേഘടന തന്നെയാണ് ക്രൈസ്തവ ദേവാലയങ്ങൾക്കുള്ളതും. സമാഗമന കൂടാരത്തിനും യരുശലേം ദേവാലയത്തിനും അതിവിശുദ്ധസ്ഥലം, വിശുദ്ധസ്ഥലം, അകത്തെ പ്രാകാരം, പുറത്തെ പ്രാകാരം എന്നിങ്ങനെ നാലു ഭാഗങ്ങൾ ഉണ്ടായിരുന്നു. ഇതേ മാതൃകയിൽ ക്രിസ്തീയ ദേവാലയങ്ങൾക്കും മദ്ബഹാ, കെസ്ത്രൂമാ, ഹൈക്‌ലാ, പൂമുഖം എന്നിങ്ങനെ നാലു ഭാഗങ്ങൾ ഉണ്ട്.

മദ്ബഹാ സ്വർഗ്ഗത്തിന്റെ പ്രതീകമാണ്. ഭൂമിയിലെ സ്വർഗ്ഗമായി കണക്കാക്കപ്പെടുന്നതുകൊണ്ടാണ് മദ്ബഹാ പള്ളിയുടെ കിഴക്ക് ഭാഗത്ത് മറ്റു ഭാഗങ്ങളെക്കാൾ ഉയരത്തിൽ പണിയുന്നത്. സ്വർഗ്ഗീയ ആരാധനയും ഭൗമിക ആരാധനയും ഒത്തുചേരുന്ന സ്ഥലമാണ് മദ്ബഹാ. യരുശലേം ദേവാലയത്തിന്റെ വിശുദ്ധ സ്ഥലത്തിനു സമാനമാണ് കെസ്ത്രൂമോ. സാധാരണ ഹൈക്‌ലായിൽ നിന്ന് ഒരുപടി ഉയർന്നായിരിക്കും കെസ്ത്രൂമോ. ഹൈക്ക്‌ലാ എന്ന സുറിയാനി പദത്തിന് ആരാധനാസ്ഥലം എന്നാണ് അർത്ഥം. ആദിമസഭയിൽ സ്നാനം ഏൽക്കുവാൻ ആഗ്രഹിക്കുന്ന വിശ്വാസപഠിതാക്കൾക്കുവേണ്ടി വേർതിരിച്ചിരിക്കുന്ന സ്ഥലമാണ് പൂമുഖം.

ക്രൈസ്തവ ആദ്ധ്യാത്മികതയിൽ ദേവാലയത്തിനു വലിയ സ്ഥാനം ആണ് ഉള്ളത്. ഒരു വിശ്വാസിയുടെ ആത്മീക ജീവിതത്തിന്റെ കേന്ദ്രബിന്ദുവാണ് ദേവാലയം. മനുഷ്യനെയും ദൈവത്തെയും തമ്മിൽ കൂട്ടിയോജിപ്പിക്കുന്ന സ്ഥലമാണ് അവന്റെ ദേവാലയം. ആ ആലയം ദൈവസാന്നിദ്ധ്യം നിറഞ്ഞുനിൽക്കുന്ന സ്ഥലമാണ്. പരിശുദ്ധനായ പൗലോസ് ശ്ലീഹാ വി. ദേവാലയത്തെ മനുഷ്യശരീരമായി ഉപമിച്ചിരിക്കുന്നു. 'നിങ്ങൾ ദൈവത്തിന്റെ മന്ദിരമെന്നും ദൈവത്തിന്റെ ആത്മാവ് നിങ്ങളിൽ വസിക്കുന്നു എന്നും അറിയുന്നില്ലയോ? ദൈവത്തിന്റെ മന്ദിരം നശിപ്പിക്കുന്നവനെ ദൈവം നശിപ്പിക്കും. ദൈവത്തിന്റെ മന്ദിരം വിശുദ്ധമല്ലോ. നിങ്ങളും അങ്ങനെ തന്നെ (1 കോരി. 3:16-17). നമ്മുടെ ശരീരമാകുന്ന ദൈവത്തിന്റെ ആലയം മനുഷ്യന്റെ അദ്ധ്വാനമായ നമ്മുടെ ദേവാലയങ്ങളെയും ദൈവത്തിന്റെ സാന്നിദ്ധ്യം ദർശിക്കുന്ന വി. ആലയങ്ങളായി നമുക്ക് സംരക്ഷിക്കാം.



**കോട്ടയം ഓർത്തഡോക്സ് സെമിനാരി വാർഷിക പതിപ്പ് പ. മാത്യൂസ് തൃതീയൻ കാതോലിക്കാ ബാവ, ഡോ. ഗീവർഗീസ് മാർ യൂലിയോസ് മെത്രാപ്പോലീത്തായ്ക്ക് നൽകി പ്രകാശനം ചെയ്തു.**



**പ. മാത്യൂസ് തൃതീയൻ കാതോലിക്കാ ബാവ, ഡോ. ഗീവർഗീസ് മാർ യൂലിയോസ്, ഡോ. യൂഹാനോൻ മാർ ദിമിത്രിയോസ് എന്നിവർ കോട്ടയം ഓർത്തഡോക്സ് സെമിനാരി അദ്ധ്യാപകർക്കൊപ്പം.**



**49 വർഷകാലം മലങ്കരയിലെ കക്ഷി വഴക്കിൽ പെട്ട് റിസീവർ ഭരണത്തിൽ ആയിരിക്കുകയും ഇപ്പോൾ മലങ്കര സഭയുടെ ഭാഗമാവുകയും ചെയ്തിരിക്കുന്ന ചാത്തമറ്റം കാർമേൽ സെന്റ് പീറ്റേഴ്സ് & സെന്റ് പോൾസ് ഓർത്തഡോക്ൾസ്ഇടവകയുടെ പുനരുദ്ധാരണ പ്രവർത്തനങ്ങൾക്ക് കൈത്താങ്ങായി അഹമ്മദാബാദ് സെന്റ് മേരീസ് ഓർത്തഡോക്സ് കത്തീഡ്രൽ ഇടവകയുടെ സാമ്പത്തിക സഹായം വിശുദ്ധ കുർബാനക്ക് ശേഷം ചാത്തമറ്റം ഇടവക വികാരി ഫാ. എൽദോ പടിഞ്ഞാറേകുടിയിലിന് കത്തീഡ്രൽ ഇടവക വികാരി ഫാ. പി. ഒ. മത്തായിയും ഭരണ സമിതി അംഗങ്ങളും കൈമാറി.**

## ഫാ. മോഹൻ ജോസഫ് പി.ആർ.ഒ.



ദേവലോകം: മലങ്കര ഓർത്തഡോക്സ് സഭയുടെ പബ്ലിക് റിലേഷൻസ് ഓഫീസറായി (PRO) ഫാ. മോഹൻ ജോസഫിനെ പ. ബസേലിയോസ് മാർത്തോമ്മാ മാത്യൂസ് തൃതീയൻ കാതോലിക്കാ ബാവാ നിയമിച്ചു.

താഴത്തങ്ങാടി മാർ ബസേലിയോസ് മാർ ഗ്രീഗോറിയോസ് ഓർത്തഡോക്സ് ഇടവകയുടെ വികാരിയും കോട്ടയം ചെറിയപള്ളി ഇടവകാംഗവും ആണ്. എം.ഡി. സ്കൂളുകളുടെ സെക്രട്ടറി, സഭയുടെ പി.ആർ.ഒ. എന്നീ ചുമതലകൾ വഹിച്ചിരുന്നു.



മലങ്കര ഓർത്തഡോക്സ് സുറിയാനി സഭ

MALANKARA ORTHODOX SYRIAN CHURCH






# ഡോ. പൗലോസ് മാർ ഗ്രീഗോറിയോസിന്റെ പ്രസക്തിയേറുന്ന ദർശന ചികിത്സ

**ഫാ. ഡോ. ബിജേഷ് ഫിലിപ്പ്**

ഗണിതശാസ്ത്രത്തിൽ അത്ഭുതാവഹമായ സംഭാവനകൾ നൽകിയ ശ്രീനിവാസ രാമാനുജനാണല്ലോ, മുൻ ഇന്ത്യൻപ്രസിഡന്റ് ശ്രീ.എ.പി.ജെ. അബ്ദുൾ കലാം ഏറ്റവും ആദരവോടെ കരുതിയ ഇന്ത്യൻ ശാസ്ത്രജ്ഞൻ. ശ്രീനിവാസ രാമാനുജനെക്കുറിച്ച് റോബർട്ട് കനിഗെൽ എഴുതിയ ജീവചരിത്രത്തിന്റെ പേര് *The Man Who Knew Infinity* എന്നാണല്ലോ. സഭയ്ക്കും ലോകത്തിനും അത്ഭുതാവഹമായ സംഭാവനകൾ നൽകിയ അഭി. ഡോ. പൗലോസ് മാർഗ്രീഗോറിയോസ് മെത്രാപ്പോലീത്തായെക്കുറിച്ചും (1922–1996) *അനന്തതയെ അറിഞ്ഞ മനുഷ്യൻ* എന്നു പറയുന്നതു വളരെ അർത്ഥവത്താകും. ശ്രീനിവാസരാമാനുജൻ ഗണിതശാസ്ത്രത്തിൽ ആഴമായ അവഗാഹം നേടിയെങ്കിലും ഇതരശാസ്ത്രങ്ങളിലും ഇംഗ്ലീഷിലും ചരിത്രത്തിലുമൊക്കെ തോറ്റിരുന്നു. എന്നാൽ പൗലോസ് മാർ ഗ്രീഗോറിയോസ് സയൻസിലും, തത്വശാസ്ത്രത്തിലും, ദൈവശാസ്ത്രത്തിലും, വേദപഠനത്തിലും, അനേകഭാഷകളിലും എല്ലാം അഗാധമായ അറിവു നേടിയ ബഹുമുഖ പ്രതിഭയായിരുന്നു. ഈ ക്രാന്തദർശിയുടെ ചരമരജത ജൂബിലി ആഘോഷിക്കുന്നതിന്റെ പശ്ചാത്തലത്തിൽ അദ്ദേഹത്തിന്റെ പ്രസക്തി വർദ്ധിച്ചുകൊണ്ടിരിക്കുന്ന ദർശന ചികിത്സയെക്കുറിച്ച് ഒരു ചെറു വിചിന്തനമാണിവിടെ നടത്തുന്നത്.

മലങ്കര ഓർത്തഡോക്സ് സഭയുടെ കോട്ടയം ഓർത്തഡോക്സ് സെമിനാരിയുടെ പ്രിൻസിപ്പാളും ഡൽഹി ഭദ്രാസനത്തിന്റെ മെത്രാപ്പോലീത്തായുമായിരുന്ന അഭി. പൗലോസ് മാർ ഗ്രീഗോറിയോസ് ലോകത്തിന്റെ വിവിധ മേഖലകളിൽ വഹിച്ച സ്ഥാനങ്ങളും ഉത്തരവാദിത്തങ്ങളും അൽഭുതാവഹമാണല്ലോ. രവീന്ദ്രനാഥ ടാഗോറും ഡോ.എസ്. രാധാകൃഷ്ണനും ചേർന്ന് സ്ഥാപിച്ച ഇന്ത്യൻ ഫിലോസഫിക്കൽ കോൺഗ്രസ്സിന്റെ ജനറൽ പ്രസിഡന്റായും സഭകളുടെ ലോകകൗൺസിലിന്റെ (WCC യുടെ) പ്രസിഡന്റായും തിരുമേനി സ്തുത്യർഹമായ സേവനം അനുഷ്ഠിച്ചത് അവയിൽ ചുരുക്കം ചിലതു മാത്രം. 1979 ൽ യു. എസ് ലെ മാസ്സച്ചുസെറ്റ്സ് ഇൻസ്റ്റിറ്റ്യൂട്ട് ഓഫ് ടെക്നോളജിയിൽ 500 ഓളം ശാസ്ത്രജ്ഞരും അത്രതന്നെ സാമൂഹ്യശാസ്ത്രജ്ഞരും ദൈവശാസ്ത്രജ്ഞരും ചേർന്ന് ശാസ്ത്രത്തിന്റെയും മനുഷ്യരാശിയുടെയും ഭാവിയെ ലക്ഷ്യമിട്ടു നടത്തിയ സമ്മേളനത്തിന്റെ അഞ്ചുവർഷത്തെ ഒരുക്കത്തിനും അനേക ദിവസങ്ങളിലെ സമ്മേളനത്തിനും അഭി. ഗ്രീഗോറിയോസ് തിരുമേനിയാണ് അദ്ധ്യക്ഷനായി നേതൃത്വം കൊടുത്തത് എന്നത് പ്രത്യേകം പ്രസ്താവ്യമാണ്. നീതിയും സമാധാനവും നിറഞ്ഞ ഒരു ലോകക്രമത്തിനായി നിരായുധീകരണത്തിനും അരോഗ്യമുള്ള ഒരു പരിസ്ഥിതിക്കും മതസൗഹാർദ്ദത്തിനും ഒക്കെ തിരുമേനി നൽകിയ സംഭാവനകളെ ആദരിച്ച്, തിരുമേനിക്ക് ലഭിച്ച അവാർഡുകളും അംഗീകാരങ്ങളും എടുത്തുപറഞ്ഞാൽ അതിനു തന്നെ ഈ കുറിപ്പിന്റെ വിസ്താരം മതിയാകയില്ല.

മാർക്സിസ്റ്റ് പ്രത്യയശാസ്ത്രത്തിന്റെ പ്രസിദ്ധ തത്വചിന്തകനായിരുന്ന ശ്രീ.പി.ഗോവിന്ദപിള്ള തിരുമേനിയെക്കുറിച്ച് എഴുതിയ *മാർഗ്രീഗോറിയോസിന്റെ മതവും മാർക്സിസവും* എന്ന പുസ്തകത്തിൽ ഇപ്രകാരം പറയുന്നു "ലോകമെങ്ങുമുള്ള ക്രൈസ്തവ സഭകളുടെ സംയുക്ത നേതൃത്വത്തിൽ എത്തിച്ചേരാനും ക്രൈസ്തവ സഭകളുടെ എന്നല്ല ഇതര മതവിഭാഗങ്ങളുടെയും മതേതര വിഭാഗങ്ങളുടെയും ഗുരുവും വഴികാട്ടിയും ആയി ഉയരാനും ആ ധിഷണാശാലിക്കു കഴിഞ്ഞു. മതവിജ്ഞാനീയം മാത്രമല്ല ചരിത്രം, സാമൂഹ്യശാസ്ത്രം, ദർശനം, പ്രകൃതി ശാസ്ത്രം തുടങ്ങി വിജ്ഞാനത്തിന്റെ വിവിധമേഖലകളിൽ വ്യക്തിമുദ്ര പതിപ്പിച്ച ഈ തൃപ്പൂണിത്തറക്കാരന്റെ വിശ്വവിജയത്തിന്റെ സാഹ



സിക കഥ ഇരുപതാം നൂറ്റാണ്ടിന്റെ ഇതിഹാസത്തിലെ തിളങ്ങുന്ന ഒരു അദ്ധ്യായമാണ്" (2006, പേജ് 13,14)

2018 ഏപ്രിൽ അവസാനത്തിലെ മാതൃഭൂമി ആഴ്ചപതിപ്പിൽ ടി.പി. രാജീവൻ 'ചെങ്ങോട്ടുമല' എന്ന പേരിൽ പ്രസിദ്ധീകരിച്ച കവിതയിലെ ഏതാനും വരികൾ ഇങ്ങനെയാണ്.

ലോകാരംഭത്തിൽ
ദൈവത്തിനൊപ്പം
നടന്നു വന്നതാണ് ഞാൻ
ഇവിടെയെത്തിയപ്പോൾ
ഈ ഭൂമിയ്ക്കും
നിങ്ങൾക്കും
എന്നെ കാവൽ നിർത്തി
ദൈവം പോയി



മലങ്കര ഓർത്തഡോക്സ് സുറിയാനി സഭ

MALANKARA ORTHODOX SYRIAN CHURCH






Pencil sketch by Rijo Geevarghese

അന്നു മുതൽ
നിൽക്കുന്ന നിൽപ്പാണ് ഇത്
കണ്ണടയ്ക്കാതെ
തല ചായ്ക്കാതെ
ഉറങ്ങാതെ

ഈ കവി പറയുന്നപോലെ മനുഷ്യർക്കും ഭൂമിക്കും കാവലാളായി ദൈവത്താൽ നിയോഗിക്കപ്പെട്ടു എന്ന ബോധ്യത്തിൽ ഉണർവ്വോടെ പ്രവർത്തിച്ച ശ്രേഷ്ഠ ഗുരുവായിരുന്നു മാർ ഗ്രീഗോറിയോസ്. ഉണർന്നിരിക്കുന്നവൻ എന്നർത്ഥമുള്ള ഗ്രീഗോറിയോസ് എന്ന നാമം അന്വർത്ഥമാക്കി 20-ാം നൂറ്റാണ്ടിന്റെ അവസാന പാതം വരെ ഉണർവ്വോടെ ദർശന ചികിൽസ നടത്തിയ ഈ പിതാവ് നമുക്ക് ഉണർവ്വേകുന്നു.

പ്രസിദ്ധ യഹൂദ പണ്ഡിതൻ Yuval Noah Harari തന്റെ 'Sapiens' എന്ന ഗ്രന്ഥത്തിൽ ഈ ഭൂമുഖത്ത് ഒരു മൃഗമായി തുടങ്ങി ഇതിനെ അടക്കിവാണ് 'വിനാശകാരിയായ ഒരു ദൈവമായി' പരിണമിച്ച മനുഷ്യനെക്കുറിച്ച് സവിസ്തരം പ്രതിപാദിച്ചിട്ട് അവസാനം ചോദിക്കുന്ന ഒരു ചോദ്യമുണ്ട്: "We have mastered our surroundings, increased food production, built cities, established empires and created far-flung trade networks. But did we decrease the amount of sufferings in world?" (p.465) ഇത് അഭി.ഗ്രീഗോറിയോസ് തിരുമേനിയുടെ മനസ്സിലും നിറഞ്ഞുനിന്ന ചോദ്യമായിട്ടു കരുതാം. ഈ പിതാവ് യഥാർത്ഥത്തിൽ ഈ ഭൂമിയിൽ കരുണാമയനായ ദൈവത്തിന്റെ സാന്നിദ്ധ്യമായി തീരേണ്ട മനുഷ്യനെക്കുറിച്ച് ചിന്തിച്ചാണ് രോഗാതുരമായ ലോകത്തിന് ഒരു ആരോഗ്യകരമായ ദർശന ചികിത്സ നടത്തുവാനിറങ്ങിയത്. എന്നാൽ അതിനുള്ള ഒരു അടിസ്ഥാന പ്രചോദനം യേശുക്രിസ്തുവിന്റെ ദൈവരാജ്യ ദർശനം തന്നെ ആയിരുന്നു.

വ്യക്തിപരവും സാമൂഹ്യവുമായ തിന്മകളിൽ നിന്നുള്ള മോചനവും, ദൈവാരാധനയുടെ സന്തോഷവും, ബാഹ്യസമ്മർദ്ധങ്ങൾ കൂടാതെ ദൈവത്തെപ്പോലെ നന്മ ചെയ്യുന്നതുമെല്ലാം ആണ് ദൈവ സാദൃശ്യത്തിൽ സൃഷ്ടിക്കപ്പെട്ട മനുഷ്യന്റെ വളർച്ചയിൽ പ്രകടമാകുന്നത് എന്ന് പറഞ്ഞ് മനുഷ്യസ്വാതന്ത്ര്യത്തെക്കുറിച്ച് നിസ്സായിലെ പ. ഗ്രീഗോറിയോസിന്റെ ദൈവശാസ്ത്ര വെളിച്ചത്തിൽ ആഴമായ പഠിപ്പിക്കലാണല്ലോ മാർ ഗ്രീഗോറിയോസ് നടത്തിയത്.

സുഖാസ്വാദനത്തിന് മൃഗത്തെക്കാളും അധികമായി അടിമയാകാൻ പ്രേരിപ്പിക്കുന്ന ഉപഭോഗസംസ്കാരം നൂതന സാങ്കേതിക വിദ്യയുടെ സഹായത്തോടെ ഇന്ന് കൂടുതൽ ശക്തിപ്പെടുകയാണല്ലോ. മാനവീകരിക്കുന്ന അധികാരങ്ങളെയും ശിക്ഷണങ്ങളെയും പോലും വലിച്ചെറിഞ്ഞ് സ്വന്തം തോന്നലുകൾക്കനുസരിച്ച ജീവിതം നയിക്കുന്നതു മാത്രമാണ് സ്വാതന്ത്ര്യം എന്ന ചിന്തയാലുണ്ടാകുന്ന അടിമത്വത്തിന്റെ ദുരന്തമുഖമാണിത്. മറ്റൊരുവശത്ത് അക്ഷരാർത്ഥത്തിൽ തന്നെ മനുഷ്യസ്വാതന്ത്ര്യത്തെ മാനിക്കാതെ മനുഷ്യനെ ദുരിതത്തിലാക്കുന്ന ഭരണകൂട ഭീകരതയും ശക്തിപ്പെടുന്നു. ഈ പശ്ചാത്തലത്തിൽ ഗ്രീഗോറിയൻ സ്വാതന്ത്ര്യദർശനം ഏറെ പ്രസക്തമാകുകയാണ്. സ്നേഹവും നീതിയും സമാധാനവും ഉള്ള ഒരു ലോകത്തെ രൂപപ്പെടുത്തുവാൻ പരിശ്രമിക്കുന്നതും സ്വന്തം ആത്മീയ ജീവിതത്തെപ്പോലും രൂപപ്പെടുത്തുന്നതിന്റെ ഭാഗമാണെന്ന തിരുമേനിയുടെ ചിന്തയും വളരെ ശ്രദ്ധയാകർഷിക്കുന്നതാണ്. വ്യക്തിപരമായ പാപബന്ധനങ്ങളിൽ നിന്നും സാമൂഹ്യതിന്മകളിൽ നിന്നുമുള്ള സ്വാതന്ത്ര്യം മാത്രമല്ലിത്. ദൈവാരാധനയുടെ സന്തോഷവും പരപ്രേരണകൂടാതെ യേശുവിനെപ്പോലെ നന്മ ചെയ്യുന്നതും എല്ലാം ഈ സമഗ്രമായ മനുഷ്യസ്വതന്ത്ര്യ ദർശനത്തിൽ പ്രധാനമാണ്

സ്വാതന്ത്ര്യത്തോടു ബന്ധപ്പെട്ട് അധികാരത്തെക്കുറിച്ചും സവിസ്തരം പ്രതിപാദിക്കുന്ന ഗ്രീഗോറിയൻ ദർശനത്തിൽ വിശുദ്ധിയും പരിജ്ഞാനവും സ്നേഹവും നീതിയും നിറഞ്ഞതാണ് അധികാരത്തിന്റെ യഥാർത്ഥമാതൃക. പരിശുദ്ധരുടെ ജീവിതം അടിവരയിടുന്ന ഈ ധിക്കാരമില്ലാത്ത ക്രിസ്തു ശൈലിയിലുള്ള അധികാരം അനുസരണം എളുപ്പമാക്കുന്നു എന്നും തിരുമേനി പഠിപ്പിക്കുന്നു. എന്നാൽ പാശ്ചാത്യ സഭയിൽ (യൂറോപ്പിൽ) ഇതിനു വിരുദ്ധമായുണ്ടായ സഭയുടെ അധികാര ദുരുപയോഗങ്ങൾ സഭയ്ക്കും ദൈവത്തിനും വിരുദ്ധമായ യുക്തിമാത്ര പ്രധാനമായ പ്രബുദ്ധത രൂപപ്പെട്ടു വളരാനും സഭകൾ തളരാനും പശ്ചാത്തലമൊരുക്കിയ കാര്യവും തിരുമേനി വിശകലനം ചെയ്യുന്നുണ്ട്.

മതതീവ്രവാദത്തിന്റെ ഇരുളകറ്റി ലോകസമാധാന വെളിച്ചം വിതറുവാൻ മാർ.ഗ്രീഗോറിയോസ് വളരെ സമയം ചിലവിട്ടതാണല്ലോ. വികലമായ രാഷ്ട്രീയം, മതവികാരങ്ങളെ കൂട്ടുപിടിച്ച് വർഗ്ഗീയത വളർത്തുന്നതിനെതിരെ ശക്തമായി പഠിപ്പിക്കുകയും പ്രവർത്തിക്കുകയും ചെയ്യുന്നതിൽ തിരുമേനി പ്രത്യേകം ശ്രദ്ധപതിപ്പിച്ചു. മതങ്ങളിലെ നന്മയുടെ സാദ്ധ്യതകളെ പ്രയോജനപ്പെടുത്തുവാനും വിവിധ തലങ്ങളിലെ മതാന്തര ചർച്ചകളിലൂടെ നീതിയും സമാധാനവും വളർത്താനും ആവശ്യമായ രൂപരേഖയും ഈ ദർശനം വ്യക്തമാക്കുന്നു. എന്നാൽ ഓരോ മതത്തിലും ഗാന്ധിജിമാരെ തമസ്ക്കരിക്കുകയും ഗോഡ്സെമാരെ മഹത്വവൽക്കരിക്കുകയും ചെയ്ത് അതാതു മതത്തിന്റെ പോരാട്ടവീര്യം വർദ്ധിപ്പിക്കുന്ന ഒരു പ്രവണത ഇന്നു ശക്തിയാർജ്ജിക്കുകയാണല്ലോ.

തിരുമേനിയുടെ കാലത്തേക്കാളും അധികം സമൂഹമാധ്യമങ്ങൾ ദുരുപയോഗപ്പെടുത്തി തെറ്റിദ്ധാരണകൾ പ്രചരിപ്പിച്ച് വിവിധ സമുദായങ്ങൾ തമ്മിൽ വിദ്വേഷം വളർത്തുന്ന ഈ സത്യാനന്തര സൈബർയുഗത്തിൽ വർഗ്ഗീയ വൈറസിനെതിരെയുള്ള ഗ്രീഗോറിയൻ ദർശന ചികിത്സയുടെ പ്രസക്തി വർദ്ധിച്ചിരിക്കുകയാണ്. സാമൂഹ്യനന്മയ്ക്കുള്ള പ്രവർത്തനങ്ങളും സാഹോദര്യവും ലക്ഷ്യമിടുന്ന മതസൗഹാർദ്ദ കൂട്ടായ്മകൾ ഭരണകൂടങ്ങളുടെ ആശിർവാദത്തോടെ തന്നെ എല്ലായിടങ്ങളിലും രൂപപ്പെടേണ്ടതിന്റെ ആവശ്യകതയും ഈ ദർശനം എടുത്തുപറയുന്നു. ഈയടുത്തിയിടെ നാർക്കോട്ടിക് പരാമർശത്തോടു ബന്ധപ്പെട്ടു കേരളത്തിൽ നടന്ന ചർച്ചകൾ ഈ ചിന്തയെ കൂടുതൽ നീതീകരിക്കുന്നതായി അനുഭവപ്പെടുന്നു.

വിവിധ മതങ്ങൾ തമ്മിലെന്നതുപോലെ മതലോകവും മതരഹിതലോകവും പൊതുനന്മയ്ക്കായി കൈകോർക്കാൻ പ്രോത്സാഹിപ്പിക്കുന്ന ദർശനമാണ് തിരുമേനിയുടേത്. മതവിവേചനമില്ലാതെ എല്ലാ മതങ്ങളെയും സമഭാവേന കാണുന്ന ഭരണകൂടനിലപാടുകളെയും മറ്റും കുറിക്കാനായി 'സെക്കുലർ' എന്ന് ഉപയോഗിക്കുന്നതിനെ അഭികാമ്യമായി കരുതുകയും എന്നാൽ ഇന്ദ്രിയങ്ങൽക്ക് ഗോചരമായ ലോകം മാത്രമേ യഥാർത്ഥമായിട്ടുള്ളു എന്നു കരുതുന്ന സെക്കുലറിസം എന്ന തത്വദർശനം സ്വീകാര്യമല്ലാത്തതുമായ ഒരു വീക്ഷണമാണ് ഈ ഗ്രീഗോറിയൻ ചിന്ത. ഒരു മതത്തിന്റെ ലക്ഷണങ്ങളുള്ള മതവിരുദ്ധമായ ഭൗതീകവാദ

ത്തിനും അഥവാ സെക്കുലറിസത്തിനും മറ്റുമതങ്ങളോടൊപ്പം തിരുമേനിയുടെ വിശ്വനാഗരികതയുടെ ദർശനത്തിൽ ഒരു സ്ഥാനമുണ്ട്. എന്നാൽ സർക്കാർ അങ്ങനെയുള്ള ഒരു ഭൗതീകവാദത്തിനുമാത്രം മുൻതൂക്കം കൊടുക്കേണ്ട ആവശ്യമില്ലാത്തതാണെന്നും എടുത്തു പറയുന്നു.

മതങ്ങളും ശാസ്ത്രവും പ്രത്യയശാസ്ത്രങ്ങളും എല്ലാം മനുഷ്യന്റെ നന്മയ്ക്കും ജീവന്റെ സംരക്ഷണത്തനുമായി സഹകരിക്കുന്നതിനെ കുറിച്ചു പഠിപ്പിക്കുന്ന ഒരു ദർശനമാണിത്. അതേസമയം ശാസ്ത്രീയഗവേഷണ മാർഗ്ഗങ്ങളിൽ കൂടി മാത്രമേ സത്യം മനസ്സിലാക്കാൻ കഴിയൂ എന്ന അവകാശവാദങ്ങൾക്ക് അടിസ്ഥാനമില്ല എന്നതും വ്യക്തമാക്കുന്നു. തിരുമേനി പ്രത്യയശാസ്ത്രങ്ങളിലെ നീതിക്കായുള്ള തൃഷ്ണയെ ആദരിക്കുമ്പോഴും സാക്ഷാൽ ഇ. എം.എസ് നെപ്പോലുള്ളവരോടു പോലും നേരിട്ട് നിരീശ്വരത്വം മാർക്സിസത്തിന് അനിവാര്യമായ ഘടകമല്ല എന്നു പറഞ്ഞതും ഓർക്കുന്നു. ആഗോള എക്യൂമെനിക്കൽ അവബോധം ശക്തിപ്പെടുന്ന ലോകത്ത് വിദ്വേഷത്തിലും വിഭാഗീയതയിലും തളച്ചിടുന്ന സങ്കുചിത പ്രതിബദ്ധതകളിൽ നിന്നു മോചനം നൽകാൻ പ്രചോദിപ്പിക്കുന്ന വിശ്വനാഗരിക ദർശനം, ജീർണ്ണിക്കുന്ന മതസമൂഹങ്ങൾക്കും പ്രത്യയശാസ്ത്രങ്ങൾക്കും ഉള്ള ചികിത്സാ നിർദ്ദേശമായും കരുതാം.

വിശ്വാസികളുടെ പ്രത്യേക വിശ്വാസമൂല്യബോദ്ധ്യങ്ങളോടു വിശ്വസ്തത നിലനിർത്തിക്കൊണ്ടു വേണം ഈ വിശാല ഐക്യ ദർശനത്തിൽ പങ്കുചേരേണ്ടതെന്ന് ഗ്രീഗോറിയൻ ദർശനം ഓർമ്മിപ്പിക്കുന്നു. തിരുമേനി തന്നെ ക്രിസ്തീയ വിശ്വാസത്തോട് പ്രത്യേകിച്ച് അതിന്റെ ഓർത്തഡോക്സ് പാരമ്പര്യത്തോട് ആഴമായ പ്രതിബദ്ധത പുലർത്തിക്കൊണ്ടായിരുന്നല്ലോ മത സംവാദങ്ങളിലും ലോകസമാധാനശ്രമങ്ങളിലും പങ്കുകാരനായത്. *Love's freedom a Grand Mystery* എന്ന തന്റെ ആത്മകഥയിൽ താൻ പഠിച്ചിട്ടുള്ള ലോകോത്തര ഗുരുക്കന്മാരേക്കാളെല്ലാം ഉയർന്ന വ്യക്തിയാണു തന്നെ സംബന്ധിച്ചിടത്തോളം ദൈവത്തിന്റെ നിസ്തുല പുത്രനായ ക്രിസ്തു എന്നും ക്രിസ്തുവാണ് തന്റെ സർവ്വസ്വവും എന്നും തിരുമേനി പറയുന്നു. ആദിമസഭയുടെ വിശ്വാസ പൈതൃകം ഉൾക്കൊണ്ട് തിരുമേനി അടിസ്ഥാന വിശ്വാസ പ്രമാണങ്ങൾക്കും ആരാധനയ്ക്കും നൽകിയിട്ടുള്ള വ്യാഖ്യാനങ്ങളും അതിശ്രേഷ്ഠമാണല്ലോ.

ഇന്നത്തെപ്പോലെ പരിസ്ഥിതി ദൈവശാസ്ത്രമൊക്കെ വളർന്നു വികസിക്കുന്നതിന് നാലഞ്ചു പതിറ്റാണ്ടുകൾക്കു മുമ്പ് തന്നെ ഭൂമിയുടെയും അന്തരീക്ഷത്തിന്റെയും മനുഷ്യരാശിയുടെയും ആരോഗ്യകരമായ ഭാവിയേ ഓർത്ത് തിരുമേനി നടത്തിയ പരിസ്ഥിതി ദൈവശാസ്ത്ര ചിന്തകളും നാളുകൾ കഴിയുന്തോറും കൂടുതൽ പ്രസക്തമായി വരുകയാണ്. ഈ വർഷം (2021) ആഗസ്റ്റിൽ UN ന്റെ Inter Governmental Panel On Climate Change ന്റെ റിപ്പോർട്ട് ആഗോളതാപനം ഉണ്ടാക്കുന്ന ദുരിതങ്ങളെക്കുറിച്ച് പൊതുവായി പറയുന്ന കൂട്ടത്തിൽ കേരളത്തെ സംബന്ധിച്ചു നടത്തിയിട്ടുള്ള പ്രവചനരൂപേണയുള്ള പരാമർശങ്ങൾ പലതും ഇപ്പോൾ തന്നെ യാഥാർത്ഥ്യമായി തുടങ്ങിയിരിക്കുന്നു എന്നത് മലയാളികൾ അനുഭവിച്ചു തുടങ്ങിയിരിക്കുകയാണല്ലോ.

ലോകത്തിൽ വ്യാപിച്ചിട്ടുള്ള പാശ്ചാത്യ ചികിത്സാ രീതിയുടെ പോരായ്മകളും താങ്ങാനാവാത്ത ചെലവും വർദ്ധിക്കുകയും ഹാനികരമായ പാർശ്വഫലങ്ങൾ കൂടുകയും ചെയ്യുന്ന സാഹചര്യത്തിൽ തിരുമേനി നടത്തിയ സമഗ്ര സൗഖ്യത്തെക്കുറിച്ചുള്ള പഠിപ്പിക്കലിന്റെ സാംഗത്യവും ഏറിവരികയാണ്.

സമഗ്രതയാണ് ഗ്രിഗോറിയൻ ദർശനത്തിന്റെ വശ്യമായ സൗന്ദര്യം. വാഹനം സ്റ്റാർട്ട് ആകാതെ വരുമ്പോൾ അതിന്റെ ചാവിയെടുത്ത് വർക്ക്ഷോപ്പിൽ കൊടുത്ത് റിപ്പയർ ചെയ്യുന്നതുപോലെയാണ് പല പ്രശ്നങ്ങൾക്കും നാം പരിചയപ്പെടുന്ന ചികിത്സകൾ. ജീവകാരുണ്യ പ്രവർത്തനങ്ങളെക്കുറിച്ച് അധികം പറയാതിരുന്ന മാർ ഗ്രീഗോറിയോസ്, സോഷ്യലിസത്തെക്കുറിച്ചു വാചാലമായത് ഈ വെളിച്ചത്തിൽ മനസ്സിലാക്കാം. ശാരീരികവും മാനസികവും സാംസ്കാരികവുമായ മനുഷ്യന്റെ അടിസ്ഥാന ആവശ്യങ്ങൾ എല്ലാവർക്കും നിറവേറ്റാൻ അവസരം ഒരുക്കുന്ന സോഷ്യലിസം ഈ ദർശനത്തിൽ ഏറെ പ്രിയപ്പെട്ടതാണ്. വിഭവ ഉപഭോഗവും സുഖാസ്വാദനവും ജീവിതലക്ഷ്യമാക്കുന്ന മുതലാളിത്ത സമ്പ്രദായത്തെ ഈ പിതാവ് ശക്തമായി വിമർശിക്കുകയും ചെയ്തിരുന്നു. വർദ്ധിച്ചു വ്യാപിക്കുന്ന പരിസ്ഥിതി പ്രശ്നങ്ങളും പാശ്ചാത്യ സംസ്കാരത്തിന്റെ ജീർണ്ണതകളും ഗ്രീഗോറിയൻ ദർശന ചികിത്സയുടെ സാംഗത്യം വർദ്ധിപ്പിക്കുകയാണ്.

തിരുമേനിയുടെ ഓർമ്മയുടെ രജത ജൂബിലിയോടു ബന്ധപ്പെട്ട് ഒരു വർഷത്തേക്കെങ്കിലും തിരുമേനിയുടെ എഴുത്തുകളിലെ തിരഞ്ഞെടുക്കപ്പെട്ട ഭാഗങ്ങൾ സഭയുടെ എല്ലാ ഇടവകകളിലുംആദ്ധ്യാത്മിക പ്രസ്ഥാനങ്ങളിലും സെമിനാരികളിലും പഠനവും ചർച്ചയുമാകട്ടെ എന്ന് പ്രതീക്ഷിക്കുകയും പ്രാർത്ഥിക്കുകയും ചെയ്യുന്നു. പൊതുസമൂഹത്തിലും ഈ ദർശനം കൂടുതൽ ചർച്ച ചെയ്യപ്പെടേണ്ടിയിരിക്കുന്നു.

സെമിനാരിയിൽ ഗുരുവും പ്രിൻസിപ്പാളും ആയി പരിചയപ്പെട്ടു തുടങ്ങിയ മാർ ഗ്രീഗോറിയോസ് എന്ന മഹാചാര്യനെ ഞാൻ ഏറ്റവുമവസാനം അടുത്തു കാണുന്നത്, 1996 ൽ നാഗപൂർ സെമിനാരിയുടെ ഒരു ഗവേണിംഗ് ബോർഡ് മീറ്റിംഗ് ഡൽഹിയിൽ നടക്കുമ്പോൾ രോഗഗ്രസ്ഥനായ തീരുമേനി വീൽചെയറിൽ ഇരുന്ന് അതിൽ സംബന്ധിച്ചപ്പോഴാണ്. പുരോഹിതന്റെ പ്രതീകം ഉപയോഗിച്ച് സഭ തന്നെയും ദൈവസന്നിധിയിൽ നിന്നു വിശുദ്ധിയും സ്നേഹവും സകലനന്മകളും ലോകത്തിലേക്കു പ്രസരിപ്പിക്കുന്ന ദൈവത്തിന്റെ കൗദാശിക സാന്നിദ്ധ്യമെന്നു തിരുമേനി പഠിപ്പിച്ചത് അന്നു വീണ്ടും കേൾക്കാൻ കഴിഞ്ഞു. ഇതിനെ നമുക്കു തുടരേണ്ട ദൗത്യത്തെക്കുറിച്ചുള്ള ഓർമ്മപ്പെടുത്തലായി കണക്കാക്കാം.

ഉറക്കമില്ലാത്ത ഉണർവ്വുള്ളവന്റെ സാന്നിധ്യമായി ഉണർന്നിരുന്ന് സഫലമായ സാക്ഷ്യം നിർവ്വഹിക്കുകയും നമ്മെ ഉണരാൻ പ്രേരിപ്പിക്കുകയും ചെയ്ത മാർ ഗ്രീഗോറിയോസ് എന്ന മഹാചാര്യന്റെ പാവന സ്മരണയ്ക്കു മുമ്പാകെ ആദരാഞ്ജലികൾ അർപ്പിക്കുന്നു.

# ഡോ. പൗലോസ് മാർ ഗ്രീഗോറിയോസ് പ്രബന്ധ രചനാ മത്സര വിജയികൾ

ദാർശനികനും മനുഷ്യസ്നേഹിയുമായിരുന്ന ഡോ. പൗലോസ് മാർ ഗ്രീഗോറിയോസിന്റെ ചരമ രജത ജൂബിലിയോടനുബന്ധിച്ച് ഗ്രിഗറി ഓഫ് ഇന്ത്യ സ്റ്റഡി സെന്റർ സംഘടിപ്പിച്ച പ്രബന്ധ രചനാ മത്സര വിജയികൾ.

ഒന്നാം സമ്മാനം: 10000 രൂപ ഡീക്കൻ ജേക്കബ് തോമസ്

രണ്ടാം സമ്മാനം: 5000 രൂപ ശാന്ത സാബു ജോർജ്

മൂന്നാം സമ്മാനം: 3000 രൂപ ഡീക്കൻ ഷിനു കെ. തോമസ്

പത്തു പേർക്ക് പ്രോത്സാഹന സമ്മാനമായി ആയിരം രൂപ വില വരുന്ന പൗലോസ് മാർ ഗ്രീഗോറിയോസ് തിരുമേനിയുമായി ബന്ധപ്പെട്ട പുസ്തകങ്ങൾ ലഭിക്കും.



Article

# Role and functions of Kerala State Law Reforms Commission

**Adv. Dr. Mathai Mampallil**

The Government of Kerala constituted Kerala Law Reforms Commission with former Supreme Court judge K.T. Thomas as chairman to make recommendations for appropriate amendments to the existing laws and scrapping of the obsolete ones. As the name itself suggests it is Law Reforms Commission and not Law Commission as existing at the Centre. The Reforms Commission has no mandate to make recommendations to overtake the Law of the land as declared by the Supreme Court through its Orders and judgments. The Law Reforms Commission has gone beyond the scope of its reference and tried to settle scores with whom its Chairman does not like. In the past also, there were Law Reforms Commission in the State and no Commission landed itself in controversy by recommending to favor a particular section of a Community and overtake Judgment of the Supreme Court.

The Malankara Orthodox Church was founded in India as an independent, national Church, devoid of any foreign allegiance and existing in this country right from the first century, before the Christianity went to Europe and Rome and before the Syrians heard about a Church in India. The Portuguese and English people came to India for trade but later created rift and divisions in the local indigenous community. The Syrians from Syria and Turkey, including some Bishops, came to India to escape from persecution in their own land, though of course, some of the Bishops helped the local Church to retain its identity and helped the indigenous community.




Kerala Law Reforms Commission

Government of Kerala



The parish churches are constituent units of the Malankara Church to be administered as per its 1934 Constitution and as mandated by the Supreme Court of India from 1958 onwards. The Church is not a union of parishes or a federation. Hence the suggested referendum in a parish is not of any help to solve disputes, if any, in Malankara Church. It can, in contravention of Supreme Court Orders, may lead to more litigation.

The very first case between the Patriarch and Catholicose factions in the Malankara Church was instituted by the British Secretary of State for India as an Inter pleader Suit in Travancore District Court in 1913. When there were two groups of Trustees, the Court was requested to decide about the legally elected and constituted Trustees, entitled to receive the interest on Deposit with the British East India Company (later transferred to British Government Treasury), known as 'Vattipanam' called Trust Fund. This deposit was made by Marthoma-VI Metropolitan in 1808 and the legally installed Malankara Metropolitan was to draw the interest for charity purpose and theological education. From then onwards, the Malankara Church is a Trust and the property of the Church cannot be alienated from this Trust.



After detailed hearing, the verdict was given by the District Judge on September 15, 1919 in favour of the Malankara Metropolitan, the predecessor of the present Catholicose of the East. It was taken as a representative suit for the whole community. After disposing of petitions for Review, and counter review, the Suit finally came to an end with the Order and Judgment by the Full Bench of the Travancore High Court on 4th July 1928 as reported in 45 TLR 116 1923. It was the final Court in the region as there was no Supreme Court at that time. Thereafter the powers of the Patriarch of Antioch over Malankara Church came to a vanishing point especially after the establishment of the Catholicate of the East in India in 1912. The spiritual powers vested with the Patriarch came to be vested with the Catholicose of the East as per Orders issued by the Patriarch himself.

The Travancore High Court took the reference of the judgment of the Royal Court of Appeal of Travancore delivered in 1889 and Royal Court of Appeal of Cochin in 1905, which clearly directed that the Primate (Supreme Head) of the Malankara Church should be a native of the country and elected by the people. Subsequently all Suits, except one, were instituted by the Patriarch faction. In all the litigations heard by the Supreme Court, after considering the facts and figures, records and witnesses in full, the verdicts were always in favor of the Catholicose of the East and Malankara Metropolitan.

The Malankara Church Constitution was passed and adopted by the Malankara Syrian Christian Association consisting of the representatives of all the parishes and churches, after circulating its draft and inviting comments thereof, on 26th December 1934. The process of drafting a Constitution for the Church was started on 26th August 1928, long before the Constituent Assembly was instituted for drafting a Constitution for India in 1947. The proceedings of the meeting on 26th Dec 1934 including the draft constitution were submitted to the Travancore/Travancore-Cochin/Kerala High Court and thereafter to the Supreme Court as Exhibit-64. The Constitution in original was submitted as Exhibit-AM in the Court, and accepted by the Court. Hence it is meaningless to search for its original.

The Constitution of India strongly stands on the three pillars of Legislature, Executive and Judiciary for the governance of the country without

encroaching upon the powers and functions of each other. As per provisions of the Church Constitution, the property of a parish or a church remains with them, managed by an elected body and no authority, even the Diocesan Metropolitan or Malankara Metropolitan can usurp the property. The Constitution basically provides for its scheme of administration. No authority is permitted to take away the property of a parish/church.

After India achieved independence in 1947, India was under the dominance of the British Queen till the declaration of India as a Republic in 1950 with a Governor General as its head. Thereafter in place of British Queen, the President of India elected by the representatives of the people became the Supreme Head and Chief Executive. However still there were some groups in India wanting to remain under the British Queen. It is a similar matter that in the friction between Patriarch and Malankara Church some group of people desire to remain under the foreign dominance, which the Supreme Court flatly refusing time and again on legal and valid grounds. Unfortunately Justice KT Thomas seems to be supporting this stand

Only one example is stated about referring to the opinion of the majority in independent India. Prior to 1947, Jammu and Kashmir was a princely state under British Paramountcy ruled by a Hindu King. With the impending independence of India and Pakistan, the British announced that the British Paramountcy would lapse and the rulers of princely states were given the option of joining one of the two new countries (termed 'accession') or staying independent. The Maharaja of Jammu and Kashmir chose to stay independent, given the mixed ethnic and religious composition of the State's population. The UNO constituted a Commission and instructed the Commission to go to the subcontinent and help the governments of India and Pakistan restore peace and order to the region and prepare for a plebiscite to decide the fate of Jammu & Kashmir. Later Jammu & Kashmir opted to remain with India with certain conditions. The United Nations Security Council adopted Resolution No. 47 on 21 April 1948, concerning Kashmir conflict and help the governments of India and Pakistan restore peace. The Security Council made an order to prepare for a plebiscite to decide the fate of Kashmir. However, India never agreed for a plebiscite till this date and never conducted it and Jammu and Kashmir remains as an integral part of India. Plebiscite or Referendum is not a solution as it may create more litigation.

The Constitution of India gives authority to Parliament and State Legislature to make new laws. However, as per Article 13 (2), the State shall make law in consonance with the provisions of the Constitution of India and any contravention thereof, the new law enacted shall be void. As per Article 141, the Judgment and law declared by the Supreme Court is the law of the land and is binding on all Courts, including High Courts and the Executive of the State in India.

The new law proposed by the State Law Reforms Commission contravenes Article 14 of the Constitution as it infringes the fundamental right of a particular section of a Community. It will not stand scrutiny of the Supreme Court and is likely to be struck down. Hence it is advisable for the State Government to right away reject the recommendations.

It is basically unethical for Justice Mr. KT Thomas to deal with conflicts in Malankara Church as he was an Advocate always favouring Jacobite faction in the past. No Judge of the Supreme Court takes up a matter in the Court, if he was a party to either side directly or indirectly in the past at any time. This was the same principle followed in the Malankara Church case before the judgment and Orders on 3rd July 2017. There were some Judges, who represented either party in the past as a Counsel, who openly declared in the Court 'not before me'. It was at the option of Patriarch faction that the matter was referred before the Division Bench of Justice Arun Mishra leading to the judgment on 3rd July 2017.

Justice Mr. KT Thomas is a retired judge of the Supreme, who openly supports the Patriarch faction in public forums. He is not impartial to be of the status of a Judge and his public utterances were always one-sided. The arguments of the Patriarch faction, including their demand during agitation at the Secretariat gate at Trivandrum last year, have been incorporated as recommendations of the Law Reforms Commission. He was expected to deal with the matter in an impartial and decent manner. It seems other members of the Commission have been misguided and forced to agree to his terms, by Mr. KT Thomas. It is totally unethical of the legal profession and Indian Judiciary for him to fall into such a low level. It is abuse of process of Law

Moreover, he was a person, who worked against the interest of the State of Kerala in Mullaperiyar case. His suggestion for conducting a 'Referendum' in the parish churches is nothing but a joke. He had not adopted this theory in the matter between his own Church, Marthoma Church and Evangelical Church in early 1960s and Evangelical Church had to leave the mother Church empty handed after having lost everything in Court judgments.

Moreover, the Malankara Orthodox Church is a Trust and the management is elected as per provisions of the Constitution with an Annual budget and is accountable to the Government in matters of Accounts and Annual Returns. The Accounts are prepared annually and timely, audited by qualified Chartered Accountants, passed and adopted by the competent body, Returns submitted to the Charity Commissioner/Registrar of Societies and the Income Tax Department within stipulated time. Moreover, many of the Dioceses and parishes in the Church are separately registered as Trust or Society and operate within the parameters of law stipulated by the Government of India. The property of a registered Trust or Society cannot be divided when a group of members leave the organisation. The Trust is a legal person and a perpetual entity. The property remains with the Trust for ever.

One really fails to understand what is the purpose of the Law Reforms Commission to suggest for a referendum in a parish, whether to manage it smoothly or create havoc of administration and more litigation.

In view of what is mentioned above, the recommendation of the Commission deserves to be rejected to save time, energy and money of the Executive and to avoid further serious litigation and adverse law and order situation in the State.





**205th Memorial Feast of 'Sabha-Jyothis' Pulikkottil Dionysus Joseph I is celebrated at Jyothis Ashram, Kui village, Abu Road, Rajasthan.**

# വി. അന്ത്രയോസ് ശ്ലീഹായുടെ ഓർമ്മ

## ഫാ. വിനോദ് ജോർജ്

(മാനേജർ, വെട്ടിക്കൽ ദയറാ)

യേശുക്രിസ്തുവിന്റെ പന്ത്രണ്ട് ശിഷ്യന്മാരിൽ വളരെയേറെ ശ്രദ്ധിക്കപ്പെട്ട ശിഷ്യൻ ആയിരുന്നു വി. അന്ത്രയോസ് ശ്ലീഹാ. യേശുവിന്റെ പ്രഥമശിഷ്യൻ. വി. പത്രോസ് ശ്ലീഹായുടെ സഹോദരൻ. ബേത്സയ്ദ ദേശക്കാരൻ. മീൻ പിടുത്തക്കാരൻ. ആത്മീയ ദാഹവും തീഷ്ണതയും ജീവിതത്തിൽ ഉടനീളം പുലർത്തിയ യേശുവിന്റെ അരുമശിഷ്യൻ. ആദ്യം വിളിക്കപ്പെട്ടവൻ എന്നർത്ഥത്തിൽ 'പ്രോട്ടോക്ലെട്ടോസ്' () എന്ന വിശേഷണം വി. അന്ത്രയോസ്സിനു നൽകിയിട്ടുണ്ട്.

സഭാ കലണ്ടർ അനുസരിച്ച് എല്ലാ വർഷവും നവംബർ 30- വി. അന്ത്രയോസ് ശ്ലീഹായുടെ ഓർമ്മപെരുന്നാളാണ്. മലങ്കര സഭയിൽ വി. അന്ത്രയോസ് ശ്ലീഹായുടെ നാമത്തിൽ സ്ഥാപിതമായിരിക്കുന്ന ഒരേയൊരു ദേവാലയം ബാംഗ്ലൂർ ഭദ്രാസനത്തിൽപ്പെട്ട സെക്കന്തരാബാദ് സെന്റ് ആൻഡ്രൂസ് ഓർത്തഡോക്സ് വലിയ പള്ളിയാണ്.

**1. യേശുവിനെ പരിപൂർണ്ണമായി അറിയാനുള്ള അഭിവാഞ്ച**

അറിവ് പ്രധാനമായും രണ്ടു തരത്തിൽ ഉണ്ട്.

(a) ബുദ്ധിപരമായ അറിവ് (Intellectual knowledge) ഒന്നും ഒന്നും കൂട്ടിയാൽ രണ്ട് കിട്ടും. രണ്ടു യൂണിറ്റ് ഹൈഡ്രജനും ഒരു യൂണിറ്റ് ഓക്സിജനും കൂടിയാൽ വെള്ളം കിട്ടുന്നു. ഇത് ബുദ്ധിപരമായ അറിവ് ആണ്.

(b) വ്യക്തിബന്ധങ്ങളിലെ അറിവ് (Personal Relationship knowledge). ഭർത്താവും ഭാര്യയും തമ്മിൽ, സുഹൃത്തുക്കൾ തമ്മിൽ തുടങ്ങിയവയെല്ലാം ഇതിൽ ഉൾപ്പെടുന്നു.

വ്യക്തിപരമായ ബന്ധം കൂടുംതോറും പരസ്പരമുള്ള അറിവ് കൂടുന്നു. സ്വന്തം ഭാര്യയ്ക്ക് ഭർത്താവിനെ അറിയാം. ആ അറിവിന്റെ വ്യാപ്തി വളരെ കൂടുതലാണ്. കൂടെ താമസിക്കുവാൻ സാധിക്കുന്നവരുടെ വ്യക്തിബന്ധങ്ങളിലെ അറിവ് വളരെ കൂടുതലായിരിക്കും.

യോഹന്നാൻ സ്നാപകന്റെ നല്ല ശിഷ്യന്മാരിൽ ഒരാളായിരുന്ന വി. അന്ത്രയോസ്, യേശുവിന്റെ അരുമശിഷ്യന ായി മാറുകയായിരുന്നു. താൻ മശിഹാ അല്ലെന്നും കർത്താവിന്റെ വഴികൾ നേരെയാക്കുവിൻ എന്നു മരുഭൂമിയിൽ വിളിച്ചു പറയുന്നവന്റെ ശബ്ദം മാത്രമാണ് താനെന്നും എന്റെ പിന്നാലെ വരുന്നവന്റെ ചെരുപ്പിന്റെ വാറു അഴിപ്പാൻ ഞാൻ യോഗ്യനല്ല എന്നും യോഹന്നാൻ സ്നാപകൻ, തന്റെ ശിഷ്യന്മാരോടും ജനങ്ങളോടും ആവർത്തിച്ചു പറഞ്ഞു കൊണ്ടിരുന്നു.

യോഹന്നാൻ യേശുവിനെ കണ്ടിട്ട് 'ഇതാ ദൈവത്തിന്റെ കുഞ്ഞാട്' (വി. യോഹ. 1:36) എന്ന് പറഞ്ഞ് തന്റെ ശിഷ്യന്മാരെ കാണിച്ചുകൊടുത്തു. അതു കേട്ട ശിഷ്യന്മാരിൽ അന്ത്രയോസും ഉണ്ടായിരുന്നു. യേശു അവനെ കണ്ടിട്ട് 'എന്താണ് അന്വേഷിക്കുന്നത്' എന്നു അവനോടു ചോദിച്ചു. അന്ത്രയോസ് യേശുവിനോട് തന്റെ മനസ്സിലുള്ള ചോദ്യങ്ങൾ ചോദിക്കുക അല്ല ചെയ്തത് മറിച്ച് ഗുരോ, നീ എവിടെയാണ് പാർക്കുന്നത് എന്നാണ് ചോദിച്ചത്. 'വന്നു കാണുക' എന്നു മറുപടി പറഞ്ഞ യേശു അവനെ തന്റെ കൂടെ താമസിപ്പിച്ചു. (വി. യോഹ. 1:39). യേശുവിനെ പരിപൂർണമായി അറിയാനുള്ള ആഗ്രഹം ആണ് വി. അന്ത്രയോസിൽ നാം കാണുന്നത്.

കൂടെ താമസിക്കുവാൻ സാധിക്കുന്നത് വ്യക്തിയെ കൂടുതൽ അറിയുവാൻ സാധിക്കും. നല്ല മാതൃകയാണിത്. യേശുവിന്റെ കൂടെ താമസിക്കുവാൻ ഉള്ള ആഗ്രഹം എല്ലാ മനുഷ്യർക്കും ഉണ്ടാകണം. അല്ലെങ്കിൽ, നമ്മുടെ കൂടെ യേശുവിനെ താമസിപ്പിക്കുവാൻ നാം ആഗ്രഹിക്കണം. യേശുവിനെക്കുറിച്ചുള്ള അറിവ് കൂടുമ്പോൾ അവനെ കൂടുതൽ സ്നേഹിക്കുവാനും അവനുവേണ്ടി ജീവിക്കുവാനും നമുക്ക് സാധിക്കും.




**2. മറ്റുള്ളവരെ യേശുവിലേക്ക് ആകർഷിക്കുന്നു**

എപ്പോഴും മറ്റുള്ളവരെ യേശുവിന്റെ സന്നിധിയിലേക്ക് ആനയിക്കുന്നതിൽ വി. അന്ത്രയോസ് ശ്ലീഹാ ഉത്സുകനായിരുന്നു. മശിഹായെ കണ്ടെത്തിയെന്നു പറഞ്ഞ് ഇദ്ദേഹം തന്റെ സഹോദരനായ പത്രോസിനെ യേശുവിന്റെ അടുക്കൽ കൊണ്ടുവന്നു. (വി. യോഹ. 1:40-42). അഞ്ച് അപ്പം കൊണ്ട് അയ്യായിരത്തെ തൃപ്തിപ്പെടുത്തുവാൻ ഒരു മുഖാന്തിരമായ അപ്പം കൈവശം ഉണ്ടായിരുന്ന ബാലനെ കണ്ട് പിടിച്ച് യേശുവിന്റെ അടുത്തേക്ക് നയിച്ചത് വി. അന്ത്രയോസ് ശ്ലീഹാ ആയിരുന്നു (വിയ യോഹ. 6:8-9). യവനന്മാരേ യേശുവിന്റെ അടുത്തേക്ക് നയിച്ചതും വി. അന്ത്രയോസ് ശ്ലീഹാ ആയിരുന്നു (വി. യോഹ. 12:20-22).

നല്ല മാതൃക ആണിത്. യേശുവിനെക്കുറിച്ച് മറ്റുള്ളവരെ അറിയിക്കുകയും യേശുവിന്റെ ദൈവീകതയെ വർണ്ണിക്കുകയും അങ്ങനെ അവരെയെല്ലാം യേശുവിലേക്ക് ആകർഷിക്കുകയും ചെയ്യുക എന്നത് ഏറ്റവും വലിയ സുവിശഷ പ്രവർത്തനം ആണ്. നമ്മുടെ എല്ലാം ഉത്തരവാദിത്വം ആയി ഇത് മാറണം. യേശുവിനെ അറിയാത്തവർക്ക് യേശുവിനെ കാണിച്ചും വിവരിച്ചും കൊടുക്കുക.

വി. അന്ത്രയോസ് ശ്ലീഹായുടെ സുവിശേഷവയൽ വളരെ വിസ്തൃതമായിരുന്നു. കപ്പദോക്യ, ബിധുണ്യ, ഗലാത്യ, അഖായ എന്നീ സ്ഥലങ്ങളിൽ സുവിശേഷം അറിയിച്ചു. റഷ്യയുടെ ചില പ്രദേശങ്ങളിലും പ്രവർത്തിച്ചുവെന്നാണ് വിശ്വസിക്കുന്നത്. അതുകൊണ്ട് ഗ്രീക്ക്, റഷ്യൻ സഭാപാരമ്പര്യങ്ങളുടെ ജനയിതാവായിട്ടാണ് വി. അന്ത്രയോസ് ശ്ലീഹാ കരുതപ്പെടുന്നത്.

വി. അന്ത്രയോസ് ശ്ലീഹായുടെ രക്തസാക്ഷിത്വത്തെക്കുറിച്ചുള്ള ഒരു പുരാതന രേഖയിൽ ഇദ്ദേഹം പത്രാസ് എന്ന സ്ഥലത്ത് വച്ച് 'X' ആകൃതിയിലുള്ള കുരിശിൻമേൽ തൂക്കപ്പെട്ടു എന്നു പറയുന്നു. തൻനിമിത്തം ഈ ആകൃതിയിലുള്ള കുരിശിന് 'അന്ത്രയോസിന്റെ കുരിശ്' എന്നാണ് പറയുന്നത്. ❑

വചനതീർത്ഥം

# സ്നേഹം നിറഞ്ഞ യാത്രകൾ

## എലിസബത്തിന്റെ അടുത്തേക്കുള്ള മറിയമിന്റെ യാത്ര (വി. ലൂക്കോസ് 1:39–56)


### ഫാ. കെ. കെ. വർഗീസ്




കുറച്ചുനാളുകൾക്കു മുമ്പ് വരെ യാത്രകൾ തടസ്സപ്പെട്ടിരുന്ന ഒരു കാലത്തു നിന്ന് കൊണ്ടാണ് സുവിശേഷത്തിലെ ഈ യാത്ര വാർത്ത നാം വായിക്കുന്നത്. 'മറിയം ബദ്ധപ്പെട്ട് മല നാട്ടിലേക്ക് ചെന്നു' എന്നു പറഞ്ഞുകൊണ്ടാണ് വേദ ഭാഗം ആരംഭിക്കുന്നതുതന്നെ.

'സ്നേഹമെന്നത് വേദന നിറഞ്ഞ യാത്രകളാണ് ' എന്ന ഇന്ത്യൻ ഫിലോസഫർ ആയ ജിദ്ദു കൃഷ്ണമൂർത്തിയുടെ, 'അറിഞ്ഞതിൽ നിന്നുള്ള മോചനം' എന്ന പുസ്തകത്തിൽ കാണുന്നുണ്ട്.

കന്യക ദൈവപുത്രനെ ഗർഭം ധരിച്ചിരിക്കുമ്പോൾ തന്നെ, എലിസബത്തിന്റെ ഗർഭാവസ്ഥയുടെ ആറാം മാസം മുതൽ, മൂന്ന് മാസങ്ങൾ അവളോടൊപ്പം താമസിക്കുവാനും, പരിചരിക്കുവാനും കന്യകമറിയാം സമയവും താൽപര്യവും കണ്ടെത്തുന്നു.

യാത്രയുടെ ബദ്ധപ്പാട്, ഗർഭാവസ്ഥയുടെ ആദ്യ നാളുകളിലെ അസ്വസ്ഥതകൾ, വിവാഹം നിശ്ചയിക്കപ്പെട്ട എങ്കിലും താൻ ഇതുവരെയും യൗസേപ്പേ എൻറെ ഭവനത്തിൽ പാർക്കാനുള്ള ക്രമീകരണങ്ങൾ ആയിട്ടില്ല, ആ സാഹചര്യം നിലനിൽക്കെ തന്നെ തന്റെ ദിവ്യഗർഭം, ഇങ്ങനെ കുറച്ച് അനവധി ആകുലതകളും മറ്റും മറിയമിനെ അലട്ടുന്നുമുണ്ട്.

എങ്കിലും ഭാമിനി മാരിൽ ഭാഗ്യവതിയായ അവൾ തന്റെ ചാർചക്കാരിയുടെ പരിചരണ അർത്ഥം ദുർഘട പൂർണ്ണമായ ഒരു യാത്രയ്ക്ക് ഒരുങ്ങുന്നു.

തൻറെ മാതാപിതാക്കളുടെ ഇവ്വിദമായ സ്വഭാവവിശേഷങ്ങൾ ഉദരത്തിൽ വച്ചുതന്നെ സ്വാംശീകരിച്ചതിനാലാവണം ക്രിസ്തുവും തൻറെ ജീവിതവഴികളിൽ ഇപ്രകാരമുള്ള കരുതൽ പലരോടും പുലർത്തുന്നതു. ഭാരമേറിയ കുരിശുമേന്തിയുള്ള യാത്രയ്ക്കൊടുവിൽ ഒരു പ്രപഞ്ചത്തിൻറെ മുഴുവൻ രക്ഷ എന്ന വലിയ ദൈവീക പദ്ധതിയിലേക്ക് കർത്താവിനെ ഒരുവേള പ്രചോദിപ്പിച്ചത് തൻറെ അമ്മയുടെ സമാന ചിന്താഗതി യോട് കൂടിയ പ്രസ്തുത യാത്രയാവാം. വ്യഭിചാരത്തിൽ പിടിക്കപ്പെട്ടവളെ കല്ലെറിയാൻ വിട്ടു കൊടുക്കാതിരുന്നത് (വി.യോഹന്നാൻ 8/11) ഒരുപക്ഷേ ഇപ്രകാരം കല്ലെറിയപെടാൻ സാധ്യതകൾ ഉണ്ടായിരുന്നിട്ടും തൻറെ അമ്മയെ വിട്ടുകൊടുക്കാതെ ചേർത്തുപിടിച്ച യോസേഫിന്റെ മാനസിക പരിശീലനം കൂടിയാണ് എന്ന് ചിന്തിക്കുന്നതിൽ തെറ്റില്ല.

**2. സ്വർഗ്ഗം ഭൂമിയെ തേടി ഇറങ്ങിയ യാത്ര (1:39)**

രക്ഷാകര പദ്ധതിയുടെ വിവരണത്തിൽ അത്ര പ്രാധാന്യം കൽപിക്കേണ്ടതില്ലാത്ത ഒരു യാത്ര എന്ന് പ്രത്യക്ഷ വായനയിൽ തോന്നാമെങ്കിലും, പൗരസ്ത്യ സഭയുടെ വേദശാസ്ത്രത്തിൽ ഈ ബദ്ധപ്പെട്ടുള്ള യാത്രയ്ക്ക് ഒരു പ്രത്യേക മാനവും സ്ഥാനവും പരിശുദ്ധ പിതാക്കന്മാർ കൽപ്പിക്കുന്നുണ്ട്. വെയിലാറുമ്പോൾ ദൈവത്തിനോടൊപ്പം നടക്കാൻ തക്കവിധം ആത്മ ബന്ധത്തിലായിരുന്നു മനുഷ്യജാതി. അനുസരണക്കേട് മൂലം ഏദൻ പറുദീസയിൽ നിന്ന് പുറത്താക്കപ്പെട്ടപ്പോൾ അവരിൽ നിന്ന് നഷ്ടപ്പെട്ട വെൺമയുടെ, തേജസിന്റെ വസ്ത്രം അവനു തിരികെ നൽകുവാൻ വേണ്ടി മനുഷ്യനെ തേടി ഇറങ്ങിയ ദൈവത്തിനെയും അവൻറെ അപാരവും അഗാധവുമായ സ്നേഹ വായ്പിനെയുമാണ് കന്യകയുടെ ഉദരത്തിൽ അമർന്ന് എലിസബത്തിന്റെ ശിശുവിനെ കാണാനെത്തിയ കർത്താവിൻറെ യാത്രയെ കുറിച്ച് പ.സഭ പഠിപ്പിക്കുന്നത്. സ്വർഗ്ഗം ഭൂമിയെ സന്ദർശിച്ച അവാച്യമായ നിമിഷം...

**3. ആയിത്തീരലിന്റെ സാധ്യതകൾ (1:39)**

പ്രശസ്ത നിരൂപകനായ യശശരീരനായ ശ്രീ. കെ പി അപ്പൻറെ മധുരം നിൻറെ ജീവിതം എന്ന പഠനഗ്രന്ഥത്തിൽ അദ്ദേഹം ഇങ്ങനെ പറഞ്ഞു വെക്കുന്നുണ്ട്; 'ഭൂമിയിലുള്ള എല്ലാ സ്ത്രീകളിലും കന്യകമറിയാമിന്റെ പരാഗരേണുക്കൾ വീണുകിടക്കുന്നു.' ധ്യാനപൂർണ്ണമായ പാരായണത്തിന് ഒടുവിൽ ഇങ്ങനെ ഒന്ന് തിരുത്തി വായിക്കുന്നതിൽ തെറ്റില്ല. 'പ്രപഞ്ചത്തിലെ സകല മനുഷ്യരിലും കന്യകമറിയാം ആവാനുള്ള ഒരു സാധ്യത ഉടയവൻ വിശേഷിപ്പിച്ചിരിക്കുന്നു '.അത് കണ്ടെത്തുന്നവർ ഭാഗ്യം ഉള്ളവർ...

**4. മറിയാം ബദ്ധപ്പെട്ടു, അവർ ഒരുമനപ്പെട്ടു (1:39, 56)**

ദൂതൻ തന്നോട് പറഞ്ഞത് സ്വയം സ്ഥിരീകരിക്കുക എന്ന ചിന്ത മറിയാമിൽ ഉണ്ടായിരുന്നിരിക്കണം. 'വന്ധ്യ എന്ന് പറഞ്ഞവർക്ക് ഇത് ആറാം മാസം.1/36. വന്ധ്യയായവൾക്ക് കുട്ടികളെ ഉത്പാദിപ്പിക്കുന്നവന് കന്യകയിലും അത് സാധ്യമാകുമെന്ന ബോധ്യത്തിലേക്ക് കന്യകമറിയാം എത്തുന്നതും ഒരുപക്ഷേ ഈ യാത്രയിൽ ആവണം. അതോടൊപ്പം ഒരു സ്ത്രീ മാത്രം നൽകേണ്ട പിന്തുണകൾ എലിസബത്തിന് ഉറപ്പിക്കാൻ ഈ സാഹചര്യം കന്യക ഉപയോഗിക്കുന്നു. തങ്ങളുടെ അതിശയകരമായ ഗർഭോൽപ്പാദന സംഗതികൾ അവർ ആരോടും പറയുന്നില്ല. എലിസബത്ത് അഞ്ചുമാസം ഒളിച്ചാണ് താമസിക്കുന്നത് (1/25). വിവാഹപൂർവ നാളുകളിൽ ഗർഭംധരിച്ച കന്യകമറിയമിനും ഇതാരോടും പറയാനാവുമായിരുന്നില്ല. ഈ രണ്ട് ഭക്തരായ സ്ത്രീകളും ഒരുമിച്ച് സന്തോഷിച്ചു,ഒരുമിച്ച് കരഞ്ഞു, ഒരുമിച്ച് ചിരിച്ചു, ഒരുമിച്ച് പ്രാർത്ഥിച്ചു. പരസ്പരം പ്രോത്സാഹിപ്പിച്ചു (1/56)

**5. ഇതെങ്ങനെ സംഭവിക്കും..**

ഒരുപക്ഷേ മല നാട്ടിലേക്കുള്ള യാത്രയുടെ പിന്നിലുള്ള മറിയമിന്റെ ലക്ഷ്യങ്ങളിലൊന്ന് എലിസബത്തിനോട് തൻറെ ദിവ്യഗർഭാനുഭവത്തെപ്പറ്റി പറയുക എന്നതു കൂടി ആയിരിക്കണം. പ്രായവും പക്വതയും പുരോഹിത പങ്കാളിയുമായ അവൾക്ക് തന്നെ സമാശ്വസിപ്പിക്കാനും ധൈര്യപ്പെടുതാനും ചേർത്ത് പിടിക്കാനും കഴിയുമെന്ന് അവൾ കരുതിയിട്ടുണ്ടാവും. അങ്ങനെയിരിക്കെയാണ് കണ്ട മാത്രയിൽത്തന്നെ എലിസബത്തിന്റെ അഭിവാദ്യം മറിയയെ എതിരേൽക്കുന്നത്. ആ പ്രശംസാ വചനങ്ങൾ മറിയയെ സംബന്ധിച്ച് ഗബ്രിയേലിൻറെ വാക്കുകൾക്ക് കൂടുതൽ സ്ഥിരീകരണം നൽകുന്നതായി മാറി. മാലാഖയുടെ അറിയിപ്പിന്റെ വിശദാംശങ്ങൾ എലിസബത്തിൽ നിന്നു കൂടി കേട്ടതോടെ മറിയം പുകഴ്ച്ച ഗാനം ആലപിക്കാൻ തക്കവിധം ധൈര്യമുള്ളവർ മാറുന്നു.

**6. എലിസബത്ത് യോഹന്നാൻറെ 'മുന്നോടി'**

A) കന്യകമറിയമിന്റെ സന്ദർശനത്തിൽ പരിശുദ്ധാത്മാവു നിറഞ്ഞവളായി എലിസബത്ത് ഉച്ചത്തിൽ ആഹ്ലാദത്തോടെ വിളിച്ചുപറയുന്നു (1:41b)

അവളുടെ ഉദരത്തിൽ യോഹന്നാൻ അതെ ഹർഷാരവത്തോടെ കുതിച്ചു ചാടുന്നു.(1:41a), മാത്രമല്ല അവൻ അമ്മയുടെ ഉദരത്തിൽ വച്ചുതന്നെ പരിശുദ്ധാത്മാവിനാൽ നിറയും എന്ന വാഗ്ദത്തവും ഉണ്ടായിരുന്നു (1:15).

ഇവിടെ അമ്മയും മകനും പരിശുദ്ധ ആത്മനിറവിൽ ആകുന്നു. അമ്മ തന്റെ അധരങ്ങളാൽ സംസാരിക്കുന്നു; കുഞ്ഞ് ഉദരത്തിൽ ഇരുന്ന് 'കുതിച്ചുചാട്ടത്താൽ സംസാരിക്കുന്നു'.

B) മറിയം ഗർഭവതിയെന്ന് എലിസബത്ത് അറിഞ്ഞതിനെക്കുറിച്ച് സൂചനകളൊന്നും ഇല്ല. എന്നിട്ടും അവൾ 'എന്റെ കർത്താവിന്റെ അമ്മ' എന്ന് (1:43) അഭിസംബോധന ചെയ്യുക വഴി ആ സത്യം ആദ്യമേ ഉദ്ഘോഷിക്കാൻ തിടുക്കപെടുന്നു.

ക്രിസ്തുവിന്റെ ശ്രേഷ്ഠത അംഗീകരിക്കാനും പ്രഖ്യാപിക്കാനും യോഹന്നാൻ തിടുക്കപ്പെടുന്നു (വി. യോഹ. 1:19–28).

C. എലിസബത്ത് കന്യകയുടെ ശ്രേഷ്ഠമായ അനുഗ്രഹത്തിൽ

സന്തോഷിക്കുകയും അതിനെ അംഗീകരിക്കുകയും ചെയ്യുന്നു.

യോഹന്നാൻ, തന്നെ ഉപേക്ഷിച്ച ക്രിസ്തുവിനെ അനുഗമിക്കാൻ തൻറെ ശിഷ്യന്മാരെ പ്രോത്സാഹിപ്പിക്കുന്നു.(വി.യോഹ.1:35–37)

**7: മറിയത്തിൻറെ സങ്കീർത്തനം**

കന്യകയുടെ സ്തുതിഗീതങ്ങൾ പഴയനിയമ പദാവലി യുടെയും ദൈവശാസ്ത്രത്തിന്റെയും ഗഹനതകൾ ഉൾ ചേർന്നവയാണ്.

1. എന്റെ ഉള്ളം കർത്താവിനെ മഹിമപ്പെടുത്തുന്നു (1:46) = സങ്കീർത്തനം.34:2–3,69:30.

2. എൻറെ രക്ഷിതാവായ(1:47) =സങ്കി.106:22.

3. താഴ്മ കടാക്ഷിച്ചു(1:48)=സങ്കീർത്തനം.138:6,1 ശമു.1:11.

4. എന്നെ ഭാഗ്യവതി എന്ന് വാഴ്ത്തും(1:48)=സങ്കീർത്തനം.72:17,മലാഖി.3:12

5:ശക്തനായവൻ(1:49)=സങ്കീർത്തനം 89:8,സഫന്യാവു 3:17

6:വലിയവ ചെയ്തിരിക്കുന്നു=സങ്കീർത്തനം 71:19,126:2–3.

7. അവൻറെ നാമം പരിശുദ്ധം തന്നെ.(1:49)=യേശയ്യ 57:15, സങ്കീർത്തനം 99:3,111:10

**8. തലമുറതലമുറയോളം ഇരിക്കുന്നു=പുറ.20:6,ആവ.5:10,7:9, സങ്കീർത്തനം 89:1–2,103:17.**

സങ്കീർത്തനങ്ങളുടെ പദാവലി മാത്രമല്ല മറിയാമിനെ പാട്ടിൽ ഉള്ളത്. ദൈവ സ്വഭാവത്തിന്റ് ദൈവശാസ്ത്രവും അതിൽ സമ്മേളിക്കുന്നുണ്ട്.1:51–53

ഒരു സാധാരണ പെൺകുട്ടിയുടെ യഹൂദ ജീവിതപശ്ചാത്തലം ബാല്യകാലം മുതലേ ആരാധനയിലും ആഘോഷങ്ങളിലും വീട്ടുവളപ്പിലും കൃഷിയിട ങ്ങളിലും ദേവാലയ സന്ദർശന യാത്രയിലും തിരുവചനത്തിൽ നിന്നുള്ള ഹൃദയ ഗാനങ്ങളാൽ പൂരിതമായ വയാണ്. അതുകൊണ്ടുതന്നെ അവളുടെ പാട്ടിലും തിരുവചന മർമ്മങ്ങൾ തന്നെയാണ് നിറഞ്ഞുതുളുമ്പുന്നത്.

**8. മറിയാം:** പൗരസ്ത്യ ദൈവശാസ്ത്ര ദർശനം അമലത ഇല്ലാത്തവളും വിമല തികഞ്ഞവളുമായി കന്യകയെ അവതരിപ്പിക്കുന്ന വേദശാസ്ത്ര പരിസ രങ്ങളിൽ, തിരുവചനം തന്നെ കന്യകയുടെ തിരഞ്ഞെടുപ്പിന്റെ പിന്നിലുള്ള പ്രേരണയും പ്രചോദനവും എന്തായിരുന്നുവെന്ന് വെളിപ്പെടുത്തുന്നുണ്ട്. തന്റെ ദാസിയോട് കർത്താവ് കാണിച്ച കൃപ യോടുള്ള നന്ദി അർപ്പിച്ചു കൊണ്ടാണ് മറിയത്തിന്റെ പാട്ട് ആരംഭിക്കുന്നത് (1:46–49).

അവളുടെ രക്ഷകനായ ദൈവത്തിൽ അവൾ സന്തോഷിക്കുന്നു (1:47). താനും രക്ഷ ആവശ്യമുള്ളവൾ എന്ന പരിശുദ്ധ സഭയുടെ പഠിപ്പിക്കലിന്റെ പ്രഥമ സൂചനകൾ മറിയമിന്റെ വായിൽനിന്ന് തന്നെയാണ് സഭ കേട്ടത്. സ്വയം മികച്ചവളോ വിശുദ്ധയോ ആയി അവൾ തന്നെ വിവക്ഷിക്കുന്നില്ല. ദൈവ ത്തിന്റെ രക്ഷ ആവശ്യമുള്ള പാപിയായും കർത്താവിൻറെ ദാസിയായും അവൾ സ്വയം കാണുന്നു. തൻറെ യോഗ്യതയാലല്ല തനിക്ക് ഇപ്രകാരം ഒരു അവസ്ഥ വന്നത്, മറിച്ച് അവളെ തന്റെ ഉപകരണമായി ഉപയോഗിക്കാനുള്ള ദൈവത്തിന്റെ പരമാധികാരവും, കൃപ ഉള്ളതുമായ തെരഞ്ഞെടുപ്പിന്റെ ഫലമാണ് ഈ മഹത് സ്ഥാനവും മഹാ ഭാഗ്യവും.

1: 48 ൽ ദൈവകൃപയാണ് അനുഗ്രഹത്തിന് നിദാനമെന്ന് അവൾ അറിയുന്നു.

**9. അവളോടുകൂടെ പാർത്തിട്ട്...(1:56)**

എലിസബത്ത് ചോദിക്കുന്നു; എൻറെ കർത്താവിന്റെ അമ്മ എൻറെ അടുത്ത് വരാനുള്ള ഭാഗ്യം എനിക്ക് എവിടെ നിന്ന് ഉണ്ടായി...' ദൈവം എലിസബത്തിനെ മറിയമിന് വേണ്ടി കരുതി വെക്കുന്നു. അവളെ പരിപോഷിപ്പിക്കാനും പ്രോത്സാ ഹിപ്പിക്കാനും പരിചരിക്കാനും ഒക്കെയായി. ദൈവം എലിസബത്തിനെ മറിയ ത്തിന് നൽകിയത് പ്രത്യേക സമയത്തിനും പ്രത്യേക ഉദ്ദേശത്തിനും വേണ്ടി യാണ്. നമ്മൾ ആരുടെയെങ്കിലും ഒക്കെ എലിസബത്ത് ആവാനുള്ള വിളി ലഭിച്ചവരാണ്.അതോടൊപ്പം എന്റെ ആത്മീയ പരിശീലനത്തിനായി ദൈവം കരുതിവെച്ച എലിസബത്തിനെ കണ്ടെത്താനുള്ള വിളിയും മറിയം ആയ എന്നിൽ ഉണ്ടെന്ന് അറിയുവാനും എനിക്ക് ദൗത്യം ഉണ്ട്.



മെക്കാനിക്കൽ എഞ്ചിനീറിങ്ങിൽ
ചെന്നൈ ഹിന്ദുസ്ഥാൻ യൂണിവേഴ്സിറ്റിയിൽ നിന്നും ഡോക്ടറേറ്റ് നേടിയ

## ഡോ.ഷിജോ ജോൺസൺ

സെന്റ്. ജോർജ് ഓർത്തഡോക്സ് ചന്ദനപ്പള്ളി വലിയപ്പള്ളി ഇടവക അംഗവും,
റവ ഫാ ജോൺസൺ കല്ലിട്ടതിൽ കോർ എപ്പിസ്കോപയുടെ മകനാണ്.

“ഏതു സഭയായാലും തരക്കേടില്ല, രക്ഷയ്ക്കു തടസ്സമില്ല എന്നൊരു മനോഭാവം ചിലർക്കെല്ലാമുണ്ട്. ആ മനോഭാവം ശരിയല്ല. സഭ ഒന്നേയു ള്ളു. അതു സത്യവിശ്വാസമുള്ള സഭയാണ്. വിശ്വാസം പരിത്യജിക്കാൻ ഇക്കാലത്തുള്ള ആളുകൾക്ക് ഒരു പ്രയാസവുമില്ല. വസ്ത്രം മാറുന്നതു പോലെയാണ് അവർ വിശ്വാസം മാറുന്നത്. വിശ്വാസവിപരീതികളുമായി വിവാഹബന്ധത്തിൽ ഏർപ്പെടരുത്. ശേത്തിന്റെ മക്കളും കായേന്റെ മക്കളും തമ്മിലുണ്ടായ വിവാഹബന്ധമാണ് ജലപ്രളയംമൂലം ലോക ത്തിന്റെ നാശത്തിനു കാരണമായിത്തീർന്നത് എന്ന് ഓർത്തുകൊള്ളണം. എന്റെ സഭ സത്യസഭ എന്നുള്ള ബോധത്തോടും തീഷ്ണതയോടും കൂടി, അതിന്റെ വളർച്ചയ്ക്കു വേണ്ടി നിങ്ങളെല്ലാവരും ആത്മാർത്ഥമായി പ്രവർത്തിക്കണം. അത് നാമെല്ലാവരുടേയും ചുമതലയാണ്. നമ്മുടെ മുമ്പു കടന്നുപോയിട്ടുള്ള പിതാക്കന്മാർ നല്ല സഭാസ്നേഹവും വൈരാഗ്യവു മുള്ളവരായിരുന്നു. അങ്ങനെയുള്ളവരുടെ സന്തതികളാണു നിങ്ങൾ. എന്റെ സഭയ്ക്കുവേണ്ടി ഞാൻ ജീവൻകൂടി വയ്ക്കും എന്ന മനോഭാവം വേണം.”

– പ. ഗീവർഗീസ് രണ്ടാമൻ കാതോലിക്കാ ബാവാ

# പ്രസ്താവന നിർഭാഗ്യകരമെന്ന് അഡ്വ. ബിജു ഉമ്മൻ

കോട്ടയം: സഭാതർക്കത്തിൽ ഡീൻ കുര്യാക്കോസ് എം പിയുടെ പ്രസ്താവന നിർഭാഗ്യകരമെന്ന് മലങ്കര അസോസിയേഷൻ സെക്രട്ടറി അഡ്വ. ബിജു ഉമ്മൻ. ഭരണഘടനയുടെ കാവൽ ഭടന്മാർ ആകേണ്ട ജനപ്രതിനിധികൾ സ്വാർത്ഥലാഭ ത്തിന ഴവേണ്ടി നിയമവ്യവസ്ഥയെ അട്ടിമറിക്കാൻ ശ്രമിക്കുന്നതിന് ആഹ്വാനം നൽകുന്നത് തികച്ചും അപലപനീയമാണ്. ഭരണഘടനയോട് അനാദരവ് പുലർ ത്തുന്ന വ്യക്തികൾ തൽസ്ഥാനത്ത് തുടരാൻ യോഗ്യരല്ല. സത്യപ്രതിജ്ഞയുടെ നഗ്നമായ ലംഘനമാണ് അത്. അദ്ദേഹം പ്രസതാവന തിരുത്താൻ തയ്യാറാ കണമെന്നും അഡ്വ. ബിജു ഉമ്മൻ ആവശ്യപ്പെട്ടു.

# Carrying Him


## Fr. Nithin V. Rajan




As Christians we are called to carry Christ. Our responsibility is to spread the Gospel. Do we spread Gospel or gossip? We need to have a reality check "If we want to speak, always we need to ask ourselves few questions like, Am I speaking the truth? Is it necessary? And is there any need for my voice?"

This week the scripture portion of the Holy Gospel is taken from ***St. Luke 1:39-56*** where we see St. Mary going to visit Elizabeth. She hurried as soon as possible through the hill town of Judea. When they both met, the Holy Spirit works in them to more fully appreciate God's action in their own lives and in the world. There is Joy in the meeting of the two mothers, they exchange positive vibes which strengthens their relationship.

Few elements we can draw from their meeting which we too can inculcate in our life to make it a Christ centric life.

When the two mothers met,

V' **There was caring, there was sharing**.

Mary went with a purpose to meet Elizabeth. She hurried down the hills with a message, carrying the Lamb of God who takes away the sins of the world. The meetings of the mothers had a favorable influence on the babies in their womb. Even while Mary was confused and was in trouble she makes it a point to visit Elizabeth and be with her for some time.

When a person is in trouble we need not always help with money, but being with the person simply can also bring a sense of happiness as the feeling of loneliness is painful. Share what we have need not be expensive. A smile costs nothing. Love ever hurts never.

V' **There is rejoicing**

When Elizabeth heard Mary's greeting, the child leapt within her womb. And Elizabeth was filled with the Holy Spirit.

Elizabeth hears Mary's voice, but John is the womb realize the presence of his Master. The women speak of the grace they have been bestowed while the children are active in secret, unfolding the mystery of love with the help of their mothers.

If both of them were filled with envy, pride, jealousy, hatred that would cause their love to grow cold and their meeting wouldn't have enkindled the Holy Spirit. Mary was a young girl unknown to the world but Elizabeth being a wife of the High Priest was known to all yet made no envy of Mary being chosen to be the Mother of God (*'Theotokos'*).

Have our rejoicing failed? Because the growth of my brethren hurts me, like we see Cain was jealous of his brother that he killed him. Joseph own brothers couldn't rejoice in what he said about the dream he saw and they threw him in the pit. Do we also plot against our own ones than rejoicing in them and being with them in their growth and achievements? 'A candle loses nothing by lighting another' should be our principle, then we would be able to rejoice with our fellow human beings, then to receive grace and blessings.

V' **There is blessings**

'Blessed are you among women, and blessed is the fruit of your womb. And blessed is she who believed that there would be a fulfilment of what was spoken to her by the Lord.'

We too will be blessed when we are willing to accept and obey the word of God. Jesus Christ said, 'Blessed rather are those who hear the word of God and obey it!' ***St Luke 11:28.*** Mary knew what she heard from the angel is not an easy task. She can be thrown out of the community if people come to know something like this, yet took up the task boldly. Can we also take firm decisions like we see Joshua in the Old Testament where he says "Now fear the Lord and serve him with all faithfulness. Throw away the gods your ancestors worshiped beyond the Euphrates River and in Egypt, and serve the Lord. But if serving the Lord seems undesirable to you, then choose for yourselves this day whom you will serve, whether the gods your ancestors served beyond the Euphrates, or the gods of the Amorites, in whose land you are living. But as for me and my household, we will serve the Lord." ***Joshua 24:14-15***

V' **There is hope**

There is no generation gap here Mary is a very young girl whereas Elizabeth is old we know this as Zechariah was doubtful if she can conceive now and give birth because she had become aged. But their meeting was cordial and graceful. There is love and care and lesson to learn for us in this age where the older generation is looked as a burden or not kept up with the tick of the time. Their wisdom of age and blessings are being lost.

V' **There is worship**

Only when there is Christ in us we worship whole heartedly or it will remains a prayer with lips. Here we see the meeting of the mothers is a prayer time Mary says 'My soul magnifies the Lord, and my spirit rejoices in God my Saviour'.

Here their meeting has turned to worship. Mary is proclaiming with joy that God is merciful. His love endures for generations. He lifts up the humble and poor. He performs mighty deeds.

Do our meetings help us praise God or do they just remain eating or is there the element to rejoice in the Lord. Do we meet just to gossip, is our meetings having the aspect of positive critic where we are able to hear and grow in Christ. Family which prays together stays together. We should be able to bring everyone including kids. If a child in the womb can recognize his creator and leap for Joy, what stops us from letting children to church and worship? We feel and think they are too small to worship Him. But, Jesus clearly says 'let the children come to me do not stop them as the kingdom of God belongs to them.' Carrying the children to church is considered as a burden and disturbance as they may be fussy at times. The psalmist says in ***Psalm 127:3*** "Behold, children are a heritage from the Lord, the fruit of the womb a reward."

Carrying Christ to the world is a Christian duty given to us. When we share Christ we are lighting one more lamp. We are opening one more mouth to praise God, we are preparing a generation for the coming of Christ. Let us carry Christ in our daily walk of life by our words, deeds, action, so that we grow into Him and become one with Him.

**Rejoice in the lord always and again I say, 'Rejoice'**



# സുപ്രീം കോടതി വിധി അട്ടിമറിക്കാനുള്ള നിയമനിർമ്മാണ ശുപാർശ തള്ളിക്കളയണം: ഓർത്തഡോക്സ് സഭ

കോട്ടയം: മലങ്കര സഭാതർക്കം പരിഹരിക്കാനെന്ന വ്യാജേന നിയമ പരിഷ്കരണ കമ്മീഷൻ സംസ്ഥാന സർക്കാരിന് സമർപ്പിച്ചിരിക്കുന്ന നിയമ നിർമ്മാണ ശുപാർശ തള്ളിക്കളയണമെന്ന് മലങ്കര ഓർത്തഡോക്സ് സഭയിലെ എല്ലാ പള്ളികളും സംസ്ഥാന സർക്കാരിനോട് ആവശ്യപ്പെട്ടു. വിഘടിത വിഭാഗത്തിന്റെ നിയമവിരുദ്ധവും ഏകപക്ഷീയവുമായ ആവശ്യങ്ങൾ മാത്രം സമാഹരിച്ച്, സുപ്രീംകോടതി വിധി അട്ടിമറിക്കുക എന്ന ഗൂഢ ലക്ഷ്യത്തോടെ തയ്യാറാക്കിയിരിക്കുന്ന കരട് നിയമം, പരിഗണനയ്ക്ക് എടുക്കാതെ തള്ളിക്കളയണം എന്നാണ് പ്രമേയത്തിലൂടെ ആവശ്യപ്പെട്ടിരിക്കുന്നത്.

ഇക്കാര്യത്തിൽ മലങ്കരസഭക്കും ഇടവക ജനങ്ങൾക്കുമുള്ള പ്രതിഷേധവും പ്രമേയത്തിലുണ്ടെന്നും രാജ്യത്തിന്റെ നിയമമായ സുപ്രീംകോടതി വിധിക്ക് വിരുദ്ധമായി നിയമം നിർമ്മിക്കുന്നത് കൂടുതൽ സങ്കീർണ്ണമായ വ്യവഹാരങ്ങൾക്കും കലുഷിതമായ കലഹങ്ങൾക്കും വേദിയൊരുക്കാൻ മാത്രമേ ഉപകരിക്കൂ എന്നും മലങ്കര അസോസിയേഷൻ സെക്രട്ടറി അഡ്വ. ബിജു ഉമ്മൻ പറഞ്ഞു.

റിട്ട. ജസ്റ്റീസ് കെ. റ്റി. തോമസ്, പാത്രിയർക്കീസ് വിഭാഗത്തിന്റെ വിവിധ സമ്മേളനങ്ങളിൽ അവരുടെ നിലപാടുകളെ പിന്തുണച്ചു കൊണ്ട് നടത്തിയിട്ടുള്ള പ്രസംഗങ്ങളിൽ പ്രസ്താവിച്ചിട്ടുള്ള കാര്യങ്ങൾ തന്നെയാണ് നിയമ നിർമ്മാണത്തിനായി സർക്കാരിന് സമർപ്പിച്ച ശുപാർശയിലും ഉൾപ്പെടുത്തിയിട്ടുള്ളത്. രാജ്യത്തെ നീതിന്യായ വ്യവസ്ഥയെ വെല്ലുവിളിച്ചുകൊണ്ട് നിലകൊള്ളുന്ന ഒരു വിഭാഗത്തെ പ്രീണിപ്പിക്കാൻ നിയമ പരിഷ്ക്കരണ കമ്മീഷൻ ശ്രമിക്കുന്നത് പ്രതിഷേധാർഹമാണ്.

2017-ലെ അന്തിമ വിധിക്ക് എതിരായി യാക്കോബായ വിഭാഗം നൽകിയ റിവ്യൂ പെറ്റീഷനും, ക്ലാരിഫിക്കേഷൻ പെറ്റീഷനും തള്ളിക്കൊണ്ട് 2019-ലും 2020-ലും സുപ്രീം കോടതിയിൽനിന്ന് പുറപ്പെടുവിച്ചിട്ടുള്ള ഉത്തരവുകളിലും, വിവിധ പള്ളികളെ സംബന്ധിക്കുന്ന കേസുകളിലും, നിയമ നിർമ്മാണം ഉൾപ്പെടെയുള്ള മറ്റേതെങ്കിലും വിധത്തിൽ വിധി മറികടക്കാൻ ശ്രമിക്കരുതെന്ന വിധിന്യായം നിലനിൽക്കുന്നുണ്ട്.

മലങ്കര സഭ ഒരു ട്രസ്റ്റും ഇടവക പള്ളികൾ അതിലെ വിവിധ യൂണിറ്റുകളുമാണെന്ന സുപ്രീം കോടതി തീർപ്പനുസരിച്ച്, ഓരോ യൂണിറ്റിലെയും ഭൂരിപക്ഷം കണക്കാക്കി അവകാശം നിർണ്ണയിക്കാം എന്ന ശുപാർശ, രാജ്യത്തിന്റെ ഭരണഘടനാ സംവിധാനങ്ങൾക്ക് വിരുദ്ധമാണ്. 2002ൽ സുപ്രീം കോടതി നിർദ്ദേശ പ്രകാരം ജസ്റ്റിസ് മളീമഠിന്റെ മേൽനോട്ടത്തിൽ നടന്ന അസോസിയേഷൻ സഭാംഗങ്ങളുടെ ഹിതപരിശോധന നടത്തിട്ടുള്ളതാണ്. ഈ കരട് ബില്ല് സർക്കാർ നടപ്പാക്കുകയില്ല എന്ന് പ്രതീക്ഷിക്കുന്നതായും അഡ്വ. ബിജു ഉമ്മൻ പറഞ്ഞു.

# സുപ്രീംകോടതി വിധി നിർവീര്യമാക്കാനുള്ള പ്രവണത അംഗീകരിക്കാനാകില്ല: ഡോ. തോമസ് മാർ അത്തനാസിയോസ്

മൂവാറ്റുപുഴ: സുപ്രീംകോടതി വിധി നിർവീര്യം ആക്കാനുള്ള പ്രവണത അംഗീകരിക്കാനാകില്ലെന്ന് ഡോ. തോമസ് മാർ അത്തനാസിയോസ് മെത്രാപ്പോലീത്ത. ജസ്റ്റിസ് കെ. ടി. തോമസ് നൽകിയ ശുപാർശ ഭരണഘടനാ പരമായി ശരിയല്ല. ഇതിനെ സർക്കാർ സ്വീകരിക്കുമെന്ന് കരുതുന്നില്ല. തുറന്ന മനസോടെ പ്രശ്നങ്ങൾ പരിഹരിക്കാൻ ശ്രമിക്കാം. ദൈവിക ആത്മാവ് ശക്തമായ രീതിയിൽ ഇടപെടാൻ പ്രാർത്ഥിക്കാം. ശരിയുടെ പക്ഷത്ത് നിൽക്കുമ്പോൾ വെല്ലുവിളികൾ, പ്രതിസന്ധി ഇവ ഉണ്ടാകും. അതു പ്രതീക്ഷിച്ചു തന്നെയാണ് മുമ്പോട്ട് പോകുന്നത്. കൊറ്റനാട് സെന്റ് ജോർജ് പള്ളിയിൽ കുർബാന അർപ്പിച്ച ശേഷം സംസാരിക്കുകയായിരുന്നു മാർ അത്താനാസിയോസ്.



# സ്നേഹത്തിന്റെ അതിരുകളില്ലാത്ത ശുശ്രൂഷ നിർവ്വഹിക്കുവാൻ സഭകൾക്ക് കഴിയണം: പ. മാത്യൂസ് തൃതീയൻ കാതോലിക്കാ ബാവ

കോട്ടയം: സാമൂഹിക പ്രതിബദ്ധത ഉൾക്കൊണ്ട് സ്നേഹത്തിന്റെ അതിരുകളില്ലാത്ത ശുശ്രൂഷ നിർവ്വഹിക്കുവാൻ സഭകൾക്ക് കഴിയണമെന്ന് പ. മാത്യൂസ് തൃതീയൻ കാതോലിക്കാ ബാവ പ്രസ്താവിച്ചു.

പഴയ സെമിനാരിയിൽ കാതോലിക്കാ ബാവയ്ക്ക് നൽകിയ സ്വീകരണത്തിൽ മറുപടി പറയുകയായിരുന്നു അദ്ദേഹം.

അക്കാദമിക്ക് പഠനത്തിൽ പൗലോസ് മാർ ഗ്രീഗോറിയോസും സാമൂഹിക ക്ഷേമ പ്രവർത്തനങ്ങൾക്ക് ഗീവർഗീസ് മാർ ഒസ്താത്തിയോസും മാർഗ്ഗം പകർന്നു എന്നും ബാവ പറഞ്ഞു.

സെമിനാരി പ്രിൻസിപ്പാൾ ഇൻ ചാർജ് ഫാ.ഡോ.റെജി മാത്യു അദ്ധ്യക്ഷത വഹിച്ച സമ്മേളനം സുന്നഹദോസ് സെക്രട്ടറി ഡോ.യൂഹാനോൻ മാർ ദീയസ്കോറോസ് ഉദ്ഘാടനം ചെയതു. ഫാ.ഡോ.ജോൺസ് ഏബ്രഹാം കോനാട്ട് മുഖ്യപ്രഭാഷണം നടത്തി.

പഴയ സെമിനാരി മാനേജർ ഫാ.ജോബിൻ വർഗീസ് , റവ.ഡോ. കോശി പി. വർഗീസ്, ഡോ. സാം വി. ഡാനിയേൽ , ഡീക്കൻ റിനോ കെ.മാത്യു, ഫാ.ഡോ.സജി അമയിൽ , ഫാ.കെ.വി. ഏലിയാസ് എന്നിവർ പ്രസംഗിച്ചു.



**കാലംചെയ്ത മാർത്തോമ്മ പൗലോസ് ദ്വിതിയൻ കാതോലിക ബാവയുടെ തിരുശേഷിപ്പ് ഭദ്രാസന സഹായ മെത്രാപ്പോലീത്താ ഗീവർഗീസ് മാർ യൂലിയോസ് കുന്നംകുളം കിഴക്കെ പുത്തൻപള്ളിയിൽ സ്ഥാപിക്കുന്നു.**



പരിശുദ്ധ കാതോലിക്കാ ബാവാ തിരുമേനിക്ക് കേരളാ കൗൺസിൽ ഓഫ് ചർച്ചസിന്റെ ആദരവ്. സമ്മേളനം വേങ്ങൽ ബഥനി സെൻറ് ജോർജ് ഓർത്തഡോക്സ് പള്ളിയിൽ നടന്നു.



ചേപ്പാട് സെന്റ് ജോർജ്ജ് ഓർത്തഡോക്സ് വലിയപള്ളി യുവജന പ്രസ്ഥാനത്തിന്റെ നേതൃത്വത്തിൽ ഇന്ത്യൻ ഭരണഘടനയുടെ ആമുഖം വായിച്ചുകൊണ്ട് ഭരണഘടനാ ദിനം ആഘോഷിച്ചു. കൊച്ചി ഭദ്രാസന മെത്രാപ്പോലീത്ത ഡോ. യാക്കോബ് മാർ ഐറേനിയോസ് ഉദ്ഘാടനം കർമം നിർവഹിച്ചു, ഇടവക വികാരി ഫാ. അലക്സാണ്ടർ വട്ടയ്ക്കാട്ട് ഭരണ ഘടന യുടെ ആമുഖം വായിച്ചു.



## ഭരണഘടനാ ദിനം ആചരിച്ചു

കോട്ടയം: ദേവലോകം കാതോലിക്കേറ്റ് അരമനയിൽ ഭരണഘടനാ ദിനം ആചരിച്ചു. പരിശുദ്ധ കാതോലിക്കാ ബാവായുടെ പ്രിൻസിപ്പൽ സെക്രട്ടറി ഫാ. ഡോ. ജോൺസ് എബ്രഹാം കോനാട്ട് മുഖ്യ സന്ദേശം നൽകി. സമത്വത്തിനും സാഹോദര്യത്തിനും ഊന്നൽ നൽകുന്ന ഇന്ത്യൻ ഭരണഘടന വൈവിധ്യങ്ങളെ ഏകോപിപ്പിച്ച് ഇന്ത്യാ മഹാരാജ്യത്തെ ഒന്നായി കണ്ട രാഷ്ട്ര ശില്പികളുടെ ദീർഘവീക്ഷണത്തിന്റെ അനന്തരഫലമാണെന്ന് അദ്ദേഹം പറഞ്ഞു.

സഭാ പി.ആർ.ഒ. ഫാ. മോഹൻ ജോസഫ്, അരമന മാനേജർ ഫാ. യാക്കോബ് തോമസ്, ഫാ. അനീഷ് കെ. സാം എന്നിവർ പ്രസംഗിച്ചു.



പരിശുദ്ധ ബസ്സേലിയോസ് മാർത്തോമ്മാ പൗലോസ് ദ്വിതീയൻ കാതോലിക്കാ ബാവായുടെ സ്മാരകമന്ദിരത്തിന് കുന്നംകുളം മെത്രാസന ആസ്ഥാനത്ത് ഭദ്രാസന സഹായ മെത്രാപ്പോലീത്ത ഡോ. ഗീവർഗ്ഗീസ് മാർ യൂലിയോസ് ശിലാസ്ഥാപനം നിർവ്വഹിച്ചു. ഭദ്രാസന സെക്രട്ടറി ഫാ. ജോസഫ് ചെറുവത്തൂർ, ഭദ്രാസനത്തിലെ വൈദികർ, മെത്രാസന കൗൺസിൽ അംഗങ്ങൾ, സഭാ മാനേജിംഗ് കമ്മറ്റി അംഗങ്ങൾ, വിശ്വാസികൾ എന്നിവർ പരിപാടിയിൽ പങ്കെടുത്തു.




**Dr. C. K. Mathew IAS inaugurating the newly constructed library and Academic Wing in IAS HUB MGOCSM Civil service Academy, Trivandrum.**



കൊറോണക്കാലത്ത് നിരണം വലിയപള്ളി വിദ്യാർത്ഥി പ്രസ്ഥാനത്തിന്റെ കരുതൽ. നിരണം പള്ളിയിലെ വിദ്യാർത്ഥി പ്രസ്ഥാനത്തിന്റെ നേതൃത്വത്തിൽ നിരണം എൽപി സ്കൂളിലെ കുട്ടികൾക്ക് മെഡിക്കൽ കിറ്റ് വിതരണം നടത്തി. ഇടവകയുടെ സഹ വികാരി ഫാ. ബിബിൻ മാത്യു വിതരണോൽഘാടനം നിർവഹിച്ചു. സീനിയർ വൈസ് പ്രസിഡണ്ട് ലിജോ പുളിമ്പള്ളിൽ, സെക്രട്ടറി ജിസ്സൺ സി വർഗീസ്, കമ്മറ്റി അംഗങ്ങളായ റോബിൻ എബ്രഹാം, റിജോ ജോർജ്, റിജോ ചാക്കോ, അജോ അലക്സാണ്ടർ, ലൈജു വൈകതുശ്ശേരിൽ, ഷെബിൻ വർഗീസ്, ആരോൺ സി സജി എന്നിവർ സംബന്ധിച്ചു.